

കൊടുമുടിയിലേക്കുള്ള വഴി

മുൻചട്ടയിലെയും 31-ാം പുറത്തെയും ഫോട്ടോകൾ: സഞ്ജീവ് സേഠ്
ISBN 81- 237- 0994-3

2000 (ശക 1922) : രണ്ടാം മുദ്രണം
ആദ്യമുദ്രണം : 1994

രൂ. 9.00
Everest. My journey to the Top (Malayalam)
[illegible]
[illegible]

# എവറസ്റ്റ് : ഉയരങ്ങളിലേക്ക് എന്റെ യാത്ര

**ബചേന്ദ്രിപാൽ**

ബ്രിഗേഡിയർ ഗ്യാൻസിങ്ങിന്റെ സഹകരണത്തോടെ

*വിവർത്തനം*

**കിളിരൂർ രാധാകൃഷ്ണൻ**





**നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ**

## കുടുംബ വേരുകൾ

എന്റെ അച്ഛന്റെ പേര് കിഷൻസിംഗ്പാൽ എന്നാണ്. ഹിമാലയ സാനുക്കളിലെ അതിർത്തിജില്ലകളിലൊന്നായ ചമോലിയിലെ ബാംപാ എന്ന കുന്നിൻപ്രദേശഗ്രാമത്തിൽ 1901-ലാണ് അദ്ദേഹം ജനിച്ചത്. ധോലി ഗംഗാനദിയുടെ ഇരുകരകളിലായി ഗ്രാമം പരന്നുകിടക്കുന്നു.

അച്ഛൻ പൊക്കം കുറഞ്ഞ് ദൃഢഗാത്രനായിരുന്നു. അദ്ദേഹം തന്റെ പിതാവിനെയും മറ്റു പലരെയും പോലെ ഒരതിർത്തിക്കച്ചവടക്കാരനായിരുന്നു. സാധനങ്ങൾ കൊണ്ടുപോകാൻ കോവർ കഴുതകളെയും കുതിരകളെയും ചിലപ്പോൾ ആടുകളെപ്പോലും അദ്ദേഹം ഉപയോഗിച്ചിരുന്നു. ഗോതമ്പുമാവ്, അരി, ബാർലി, പഞ്ചസാര തുടങ്ങിയ വസ്തുക്കളൊക്കെ അദ്ദേഹം ഇന്ത്യയിൽനിന്ന് ടിബറ്റിലേക്ക് കൊണ്ടുപോകുമായിരുന്നു. ടിബറ്റിലെത്തിയാൽ, താൻ കൊണ്ടുവന്നിട്ടുള്ള വസ്തുക്കൾ വില്ക്കുകയോ അല്ലെങ്കിൽ കമ്പിളി, ഉപ്പ്, ആടുകൾ എന്നിവയ്ക്കു പകരമായി നല്കുകയോ ചെയ്യും.

ഏതായാലും എന്റെ അച്ഛൻ കച്ചവടത്തിലൊരു സമർഥനൊന്നുമായിരുന്നില്ല. അതുകൊണ്ട് 35 വയസ്സായപ്പോഴേക്കും അദ്ദേഹം പുതിയ മേച്ചിൽപ്പുറങ്ങൾ തേടി. അദ്ദേഹം ബാംപാഗ്രാമംവിട്ട് ഉത്തരകാശിക്ക് 12 കിലോമീറ്റർ തെക്ക് ഭാഗീരഥി ഗംഗയുടെ തീരഗ്രാമമായ നാകുരി എന്ന ചെറിയ ഗ്രാമത്തിലൊരു വീടുണ്ടാക്കി.

ഹൻസാ ദെയിനെഗി എന്ന നാകുരി യുവതിയെ കിഷൻസിംഗ് വിവാഹംകഴിച്ചു. അവർ സുഖമായി ജീവിച്ചു. തടിച്ചുകുറ്റിയാനായ കിഷൻസിംഗ് കടുംപിടുത്തക്കാരനും മൂക്കറ്റത്തു ദേഷ്യക്കാരനുമാണെ

← എന്റെ അച്ഛനമ്മമാർ ജോലിയിൽ

ങ്കിൽ ഹൻസായാവട്ടെ, വളരെ മിനുത്തതൊലിയും ലോലസ്വഭാവവു മാർന്ന നല്ല ഉയരമുള്ള ഒരു ഗഢ്വാളി പെൺകുട്ടിയായിരുന്നു. വളരെ മൃദുലഹൃദയയായ അവൾ തനിക്കുചുറ്റും പ്രകാശം പരത്തി.

എൻെറ മാതാപിതാക്കൾ ഒരു സന്തുഷ്ടകുടുംബം സൃഷ്ടിച്ചു. അഞ്ചു കുട്ടികളായിരുന്നു അവർക്ക്. അതിൽ മൂന്നാമത്തവളാണ് ഞാൻ. മറ്റെല്ലാ അതിർത്തി ഗ്രാമവാസികളെയും പോലെ ഞങ്ങൾക്കും രണ്ടു വീടുകളുണ്ടായിരുന്നു. ഒന്ന് നാകുരിയിലും മറ്റൊന്ന് ഹർസീലിലും. മഞ്ഞുകാലത്ത് ഹർസീലാകെ മഞ്ഞുമൂടിക്കിടക്കുമ്പോൾ ഞങ്ങൾ നാകുരിയിൽ താമസിച്ചു. വേനൽക്കാലത്താകട്ടെ 2500 മീറ്റർ ഉയരമുള്ള ഹർസീലിലും. ആടുമാടുകളെ വളർത്താൻ അവിടം വളരെ പറ്റിയതായിരുന്നു. മറ്റു കിഴക്കൻ ഗാഢ്വാളികളെപ്പോലെ ഞങ്ങളും ഹർസീൽ താഴ്വരയിലെ ആ ചെറിയ ഗ്രാമത്തിൽ പാർത്തു. പക്ഷേ, 1943-ലെ ഒരു വെള്ളപ്പൊക്കത്തിൽ ഞങ്ങളുടെ ആ ചെറിയ ഗ്രാമം അപ്പാടെ ഒലിച്ചു പോയി. അങ്ങനെ ഞങ്ങളുടെ വേനൽക്കാല വസതി നഷ്ടപ്പെട്ടു.

എൻെറ പിതാവും, മറ്റുപലരും ഒലിച്ചുപോയവയ്ക്ക് പകരം വീടുകൾ ഉണ്ടാക്കാൻ ശ്രമിച്ചെങ്കിലും സ്ഥലവാസികൾ അതിനെ എതിർത്തു. അതുകൊണ്ട് ഞങ്ങൾക്ക് വേനൽക്കാലത്തു വാടകവീടുകളെ ആശ്രയിക്കേണ്ടിവന്നു. ഇതൊക്കെയായിട്ടും, ദരിദ്രനെങ്കിലും അഭിമാനിയായ അച്ചൻ ആരുടെ മുന്നിലും തലകുനിക്കാൻ പോയില്ല. ഒടുവിൽ വർഷം മുഴുവൻ നാകുരിയിൽ തന്നെ താമസിക്കാൻ ഞങ്ങൾ തീരുമാനിച്ചു. അച്ചൻ തൻെറ ബിസിനസ്സ് അവസാനിപ്പിച്ചു. അതോടെ ഞങ്ങളുടെ കുടുംബം പരവതാനികൾ, ഗഢ്വാളി സ്ത്രീകൾ അരയിൽ ബന്ധിക്കുന്ന നാട മുതലായവയുടെ നിർമാണത്തിലും സ്വറ്റർ നെയ്ത്തിലും മറ്റും ഏർപ്പെട്ടു. ഇതിനിടെ അച്ചൻ ഒരു ചെറിയ കൃഷിയിടം കൂടി വാങ്ങുകയും അവിടെ ഞങ്ങൾക്കത്യാവശ്യം വേണ്ട ധാന്യങ്ങൾ വിളയിക്കുകയും ചെയ്തു. പക്ഷേ, ഇതൊക്കെയായിട്ടും കുടുംബത്തിൻെറ ആവശ്യങ്ങൾ ശരിക്കും നിറവേറിയിരുന്നില്ല.

## പാൽ കുടുംബം

1945-ൽ ആദ്യശിശു, കമലേശ്വരി ജനിച്ചു. വളരെ ചെറുപ്പത്തിലേ തന്നെ അവൾ സ്കൂളിൽ പോയിത്തുടങ്ങിയെങ്കിലും നാലാംക്ലാസിലെത്തിയതോടെ അവൾക്ക് പഠിപ്പ് അവസാനിപ്പിക്കേണ്ടിവന്നു. അവളുടെ വിദ്യാഭ്യാസച്ചെലവ് താങ്ങാൻ കുടുംബത്തിന് നിവൃത്തിയുണ്ടായില്ല. കമലയ്ക്ക് വീട്ടുജോലികളും പുറംജോലികളും ചെയ്യേണ്ടിവന്നു. വിറകു സംഭരിക്കുക, വെള്ളം കോരുക തുടങ്ങിയവയൊക്കെ അവളുടെ ജോലിയായിരുന്നു. ഒരു ഗഢ്വാളി പെൺകുട്ടിക്ക് അനുഭവിക്കേണ്ടിവരുന്നതെന്തൊക്കെയെന്ന് എനിക്കറിയാം. നട്ടെല്ല് ഒടിയുന്ന അത്തരം ധാരാളം പണികൾ ഞാനും ചെയ്തിട്ടുണ്ട്. പക്ഷേ, കമലയുടെയത്ര ഞാൻ കഷ്ടപ്പെട്ടിട്ടില്ല. പരവതാനി നെയ്ത്ത് ഞങ്ങളും പഠിച്ചു. എന്റെ സഹോദരി നല്ലൊരു നെയ്ത്തുകാരിയായിരുന്നു. ഞാനും തീരെ മോശമായിരുന്നില്ല. പക്ഷേ, ഞാൻ അമ്മാതിരി ജോലികൾ ഇഷ്ടപ്പെട്ടിരുന്നില്ല.

കമലേശ്വരിക്ക് ശേഷം ആറു വർഷം കഴിഞ്ഞാണ് ബച്ചൻസിംഗിന്റെ വരവ്. എന്റെ സഹോദരൻ പഠിപ്പിൽ മിടുക്കനായിരുന്നു. എങ്കിലും, അയാൾ യഥാർഥത്തിൽ മലകയറ്റത്തിലും, വിഷമംപിടിച്ച പാതകൾ കീഴടക്കുന്നതിലുമായിരുന്നു താത്പര്യം കാണിച്ചിരുന്നത്. നല്ലൊരു കായികതാരവുമായിരുന്നു ജ്യേഷ്ഠൻ. ഡിഗ്രി എടുത്തശേഷം അദ്ദേഹം ബോർഡർ സെക്യൂരിറ്റി ഫോഴ്സിൽ (അതിർത്തി രക്ഷാസേന B S F) ഇൻസ്പെക്ടറായി റിക്രൂട്ട് ചെയ്യപ്പെട്ടു. മേലധികാരികൾ അദ്ദേഹത്തെ പർവതാരോഹണപരിശീലനം നേടുന്നതിനായി ഉത്തരകാശിയിലെ

എന്റെ അച്ഛനമ്മമാരും അനുജനും ചേച്ചിയും →
കുടുംബാംഗങ്ങൾ ചേർന്നു നെയ്തെടുത്ത പരവതാനിയാണു പശ്ചാത്തലത്തിൽ

നെഹ്റു ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് മൗണ്ടനീറിംഗി(NIM)ലേക്കയച്ചു. അദ്ദേഹം ഉന്നതഗ്രേഡോടുകൂടിത്തന്നെ പർവതാരോഹണപരിശീലനം പൂർത്തിയാക്കി. 1954 മെയ് 24-നാണ് എന്റെ ജനനം.

മാതാപിതാക്കളുടെ അഭിപ്രായത്തിൽ ഞാനായിരുന്നു ഏറെ ബഹളക്കാരി. ഞാൻ ധാരാളം ഉറക്കെ കരയുമായിരുന്നു. ഞാനവരെ ശരിക്കും ശ്വാസം മുട്ടിച്ചിരുന്നു. എന്റെ വരവോടെ വീട്ടിൽ മൂകമായ ഒരു നിമിഷം പോലും ഇല്ലെന്നായി. എനിക്കു മൂന്നു വയസ്സായപ്പോൾ ഉപമ ജനിച്ചു. അവൾ ഒമ്പതാംക്ലാസ്സുവരെ പഠിച്ചു. ഞാനെന്റെ അനിയത്തിയെ ധാരാളം ഉപദ്രവിച്ചിട്ടുണ്ട്. പക്ഷേ, ഞങ്ങൾ വളരെ നല്ല കൂട്ടുകാരായിരുന്നു. എന്റെ ചേച്ചിയെപ്പോലെതന്നെ ഉപമയും വളരെ മാന്യമായി പെരുമാറുന്ന, അന്തസ്സുള്ള മെരുങ്ങിയ ഒരു പെൺകുട്ടിയായിരുന്നു. ഞാൻ മാത്രമായിരുന്നു ഏക നിഷേധി.

ഉപമയ്ക്ക് മൂന്നു വയസ്സിനിളയവനാണ് ഏറ്റവും ഒടുവിലത്തെ ആളായ രാജേന്ദർസിംഗ്. രാജു നല്ല കരുത്തനും കായികതാരവുമായിരുന്നു. ചേട്ടൻ, രാജുവിനെ പർവതാരോഹണംപോലുള്ള പ്രയത്നങ്ങളിൽ ഏർപ്പെടാൻ സദാ നിർബന്ധിച്ചിരുന്നു. ഇതെന്നെ പ്രകോപിപ്പിച്ചു. "എന്തുകൊണ്ടു രാജു മാത്രം? എന്താ എനിക്കും അതൊക്കെ പരിശീലിച്ചാൽ?" ഞാൻ ചോദിക്കും. സഹോദരന്മാരെ സ്നേഹിച്ചിരുന്നുവെങ്കിലും, ആൺകുട്ടികളെന്ന നിലയിൽ അവർ, ഞങ്ങൾ പെൺകുട്ടികളെക്കാൾ ഏറെ അവസരങ്ങളും ശ്രദ്ധയും പിടിച്ചുപറ്റുന്നതിൽ ഞാൻ തികച്ചും നീരസം കാട്ടിയിരുന്നു. പാൽകുടുംബത്തിൽ മുൻവരിയിലെ ഇരിപ്പിടം പിടിച്ചെടുക്കണമെന്നും ആ കുട്ടികൾക്കൊപ്പമല്ല അവരെക്കാൾ നന്നായി കാര്യങ്ങൾ ചെയ്യണമെന്നും ഞാൻ തീരുമാനിച്ചു.

## ശൈശവം

കുടുംബത്തിലെ ഭരണാധികാരി അച്ഛൻ ആയിരുന്നു. ഞാനാണെങ്കിൽ തീരെ നിയന്ത്രണമില്ലാത്ത വായാടിയും വികൃതിയുമായിരുന്നു. എന്റെ കുസൃതികൾ ഗൗരവക്കാരനായ അച്ഛനെ ചിരിപ്പിച്ചിരുന്നു. അദ്ദേഹത്തിന്റെ കൺമുന്നിൽ തെറ്റുകൾ ചെയ്യാനാവില്ലെന്നു ഞാൻ കരുതി. എങ്കിലും ചിലപ്പോഴൊക്കെ എന്റെ കളികൾ അതിരുകടന്നു പോയിട്ടുണ്ടാവണം.

ഒരു ദിവസം അച്ഛൻ ഭക്തിപൂർവം രാമായണം വായിക്കുകയായിരുന്നു. അച്ഛന്റെ ശ്രദ്ധയാകർഷിക്കാൻ പല മാർഗങ്ങളും നോക്കിയെങ്കിലും അദ്ദേഹം എന്നെ ശ്രദ്ധിച്ചില്ല. അവഗണിക്കപ്പെടുന്നതിന്റെ വാശിയോടെ ഞാനെന്റെ ചിലയ്ക്കലും കോമാളിത്തരങ്ങളും തുടർന്നു. അദ്ദേഹം പല തവണ എന്നെ ശാസിച്ചു. എങ്കിലും ഞാൻ നിർത്തിയില്ല. അവസാനം എന്നെയുമെടുത്ത് അദ്ദേഹം ടെറസിലേക്കു കയറി ചാരുമാനത്തിലേക്ക് എന്നെ എറിഞ്ഞു. ഞാൻ വഴുതിത്തെറിച്ച് താഴെ വീഴേണ്ടതായിരുന്നു. ഭാഗ്യംകൊണ്ടു മാത്രം ഒരു ബലമുള്ള ചെടിക്കമ്പിൽ പിടികിട്ടി. ഞാനതിൽ ജീവനുവേണ്ടി പിടിച്ചുതൂങ്ങി. എന്റെ ശ്വാസം നിലയ്ക്കുമാറ് ആ ആഘാതം എന്നെ തളർത്തി.

വീട്ടിലാകെ ഒച്ചപ്പാടായി. അമ്മ ഒരു പെൺകടുവയെപ്പോലെ ചാടിവീണ് അച്ഛനെ ഒരുപാട് ശകാരിച്ചു. അച്ഛൻ ഓടിവന്ന് എന്നെ എടുത്ത് മാറോടമർത്തി. സുരക്ഷിതയാണെന്നറിഞ്ഞിട്ടും ഞാൻ ഹൃദയഭേദകമാംവിധം ഉറക്കെ കരഞ്ഞു. അച്ഛൻ പശ്ചാത്താപവിവശനായിരുന്നു. എല്ലാവരും എന്നെ ആശ്വസിപ്പിക്കുകയും തഴുകുകയും ചെയ്തു. ഞാനാവട്ടെ ഈ പ്രത്യേക പരിഗണന ശരിക്കും ആസ്വദിച്ചു.

അത്യാവശ്യകാര്യങ്ങൾക്കുമാത്രം പുറത്തുപോകാറുള്ള എന്റെ സഹോദരിമാരിൽനിന്ന് വിഭിന്നമായി എപ്പോഴും കാട്ടിലും മലയിലുമൊക്കെ കയറിയിറങ്ങാൻ ഞാനിഷ്ടപ്പെട്ടു. അച്ഛൻ പ റുത്തുപോകുമ്പോഴൊക്കെ പിന്നാലെ ഞാനും കൂടും. അഥവാ കൊണ്ടുപോകാൻ വിസമ്മതിച്ചാൽ ഞാൻ കലിതുള്ളിയലറും.

എനിക്കേകദേശം നാലു വയസ്സുള്ളപ്പോൾ ഒരു ദിവസം അച്ഛനെന്നെ രണ്ടു കിലോമീറ്റർ അകലെയുള്ള കൃഷിസ്ഥലത്തേക്ക് കൊണ്ടുപോയി. അടുത്തദിവസം മാതാപിതാക്കൾ തനിച്ചുപോയി. എത്രയൊക്കെ പറഞ്ഞിട്ടും എന്നെയവർ ഒപ്പം കൂട്ടിയില്ല. എന്നെ ശ്രദ്ധിച്ചുകൊള്ളണമെന്ന് എന്റെ സഹോദരനെ ഏല്പിക്കുകയും ചെയ്തു. കുറെക്കഴിഞ്ഞപ്പോൾ ഞാൻ കിടന്നുറക്കമായി. സഹോദരൻ കളിക്കാനും പോയി. ഉറക്കമുണർന്ന ഞാൻ, തലേദിവസത്തെ ഓർമവച്ചുകൊണ്ട്, തനിയെ കൃഷിസ്ഥലത്തേക്കു നടന്നു. കുറെയധികം വെള്ളച്ചാലുകൾ ചാടിക്കടന്ന് ഞാൻ നടന്നുകൊണ്ടേയിരുന്നു. അച്ഛനെയും അമ്മയെയും ഉടൻ കാണാനാകുമെന്ന് ഞാനാഗ്രഹിച്ചു. നടന്നു കാലുകൾ കുഴഞ്ഞപ്പോൾ ഞാൻ ഒരിടത്തിരുന്നു. പിന്നെ അവിടെത്തന്നെ കിടന്നുറങ്ങുകയും ചെയ്തു.

വൈകുന്നേരം അച്ഛനമ്മമാർ മടങ്ങിയെത്തിയപ്പോൾ വീട്ടിലാകെ ബഹളമായി. മണിക്കൂറുകളായി എന്നെ കാണാനില്ല. എവിടെപ്പോയെന്നാർക്കും നിശ്ചയമില്ല. ഞാൻ വല്ല തോട്ടിലും വീണുപോയിരിക്കാമെന്ന് അവർ ഭയന്നു. പാവം എന്റെ സഹോദരൻ ബച്ചൻ ശരിക്കും തല്ലുകൊണ്ടു. ജന്മവാസനമൂലം അച്ഛൻ പുറത്തിറങ്ങി. എന്റെ കൊച്ചുകാൽപ്പാടുകൾ നോക്കി തിരഞ്ഞു നടന്ന് ഏതാണ്ട് രണ്ടു കിലോമീറ്റർ അകലെ ഉറങ്ങിക്കിടന്ന എന്നെ കണ്ടെത്തി, എന്നിട്ടും ദേഷ്യപ്പെട്ടത് അച്ഛനമ്മമാരല്ല, ഞാനായിരുന്നു. അവർ സമാധാനത്തോടെ ചിരിക്കുക മാത്രം ചെയ്തു.

ചെറുപ്പത്തിൽ എൻെറ ഹീറോ ചേട്ടനായ ബച്ചൻ ആയിരുന്നു. ചേട്ടൻ കരുത്തനും ആത്മവിശ്വാസമുള്ളവനുമായിരുന്നു. ചേട്ടൻ നട ക്കാനോ മലകയറ്റത്തിനോ പോകുമ്പോൾ, ഒപ്പം എത്താൻ ഞാൻ വിഷമിക്കും എന്നതിനാൽ എന്നെ ഒഴിവാക്കുകയാണ് പതിവ്. ഒരു ദിവസം കന്നുകാലികൾക്കു തീറ്റശേഖരിക്കാൻ ചേട്ടന് കാട്ടിൽ പോകേ ണ്ടിയിരുന്നു. എന്നെ ഒഴിവാക്കിയാണ് ചേട്ടൻ പോയതെങ്കിലും ഞാനദ്ദേ ഹത്തെ പിന്തുടർന്നു.

ഇലകളും കൊമ്പുകളും ശേഖരിക്കുന്നതിൽ വ്യാപൃതനായ ബച്ചൻ ചേട്ടൻ പിന്നാലെ എത്തിയ എന്നെ കണ്ടതേയില്ല. അരിവാൾ ആഞ്ഞുവീ ശുമ്പോഴാണ് എന്നെ കണ്ടത്. ചേട്ടൻ എത്ര ശ്രമിച്ചിട്ടും തടയാനാവാതെ അരിവാൾ എൻെറ തലയിൽ തുളഞ്ഞുകയറി.

തലയിൽനിന്ന് രക്തം ഒഴുകി. എനിക്കു നല്ല വേദന തോന്നി. പക്ഷേ, ഞാൻ കരഞ്ഞില്ല. സത്യത്തിൽ എനിക്ക് ചേട്ടനോടു സഹതാപമാണ് തോന്നിയത്. ചേട്ടൻ വല്ലാതെ പരിഭ്രമിച്ചു. ഇലകൾകൊണ്ടു രക്തം തുടച്ചുമാറ്റാൻ ചേട്ടൻ ശ്രമിച്ചു. രക്തം നിലയ്ക്കുന്നില്ലെന്നു കണ്ട്, ഔഷധഗുണമുള്ള ചില ഇലകൾ ചതച്ച് അതിൻെറ നീര് മുറിവിലിറ്റി ച്ചു. രക്തവാർച്ച നിന്നു. ചേട്ടൻ എൻെറ മുഖത്തെ രക്തമെല്ലാം കഴുകിക്കളഞ്ഞു.

വീട്ടിലേക്ക് നടക്കവേ മുറിവ് പറ്റിയ വിവരം ആരോടും പറയരുതെന്ന് ചേട്ടനെന്നെ വിലക്കി. കുറെ ദിവസം കുളിക്കരുതെന്നും ചേട്ടൻ പറ ഞ്ഞു.

ഞാൻ വാക്കുപാലിച്ചു. പക്ഷേ, ചില ദിവസങ്ങൾക്കുശേഷം ഞാൻ കുളിക്കാറില്ലെന്ന് കണ്ടുപിടിച്ച അമ്മ, എന്നെ വലിച്ചിഴച്ച് അരുവിയി ലേക്ക് കൊണ്ടുപോയി. തല കഴുകുമ്പോൾ മുറിവായിൽനിന്ന് വീണ്ടും രക്തം ഒഴുകിത്തുടങ്ങി. മുറിവുകണ്ടു ഭയന്ന അമ്മ ഞാനെങ്ങനെ അതുണ്ടാക്കിയെന്നറിയാൻ കിണഞ്ഞു ശ്രമിച്ചു. എൻെറ ചേട്ടനെ ഒറ്റി

ക്കൊടുക്കാൻ ഞാൻ തയ്യാറില്ലായിരുന്നു. ഞാൻ വാ തുറന്നതേയില്ല. അവസാനം ചേട്ടൻ സ്വയം കുറ്റമേറ്റു. യഥാർഥ വിവരങ്ങൾ ചേട്ടൻ പറഞ്ഞു. എന്റെ സഹനശക്തിയിൽ എല്ലാവരും അത്ഭുതപ്പെട്ടുപോയി!

ഞാനൊരു വലിയ സ്വപ്നജീവിയായിരുന്നു. ഒന്നും എനിക്ക് അപ്രാപ്യമല്ലെന്ന് ഞാൻ കരുതി. പ്രധാനമന്ത്രി ചെറിയ കുട്ടികളുമായി സംസാരിക്കുന്ന ഒരു പടം പത്രത്തിൽ കണ്ടാൽ ഞാനുറക്കെ വിളിച്ചുപറയും "ഞാനും ഇന്ദിരാഗാന്ധിയെ കാണും." ഒരു കാർ ഓടിപ്പോകുന്നതുകണ്ടാൽ ഞാൻ പറയും, "വലുതാകുമ്പോൾ ഞാനും കാറു വാങ്ങും." വിമാനമോ, ഹെലികോപ്റ്ററോ കാണുമ്പോൾ ഞാൻ ഏറെ ആഹ്ലാദത്തോടെ പറയും "ഒരുദിവസം ഞാനും വിമാനത്തിൽ പറക്കും."



എന്റെ പഠനമുറി

## സ്കൂൾ ദിനങ്ങൾ

എനിക്ക് അഞ്ചുവയസ്സായപ്പോൾത്തന്നെ ഡൂണ്ടാഹർസീൽ ജൂണിയർ ഹൈസ്കൂളിൽ ചേർന്നു. പേരിൽ സൂചിപ്പിക്കപ്പെടുമ്പോലെതന്നെ സ്കൂൾ ഡൂണ്ടായിൽനിന്നും ഹർസീലിൽനിന്നുമായാണ് പ്രവർത്തിച്ചിരുന്നത്. ശീതകാലത്ത് ഹർസീൽ ഒരു മഞ്ഞിൻപുതപ്പിന് കീഴിലാവുമ്പോൾ സ്കൂൾ ഡൂണ്ടായിലേക്ക് മാറും. ഡൂണ്ടാ, നാകുരിയിൽനിന്ന് അഞ്ചു കിലോമീറ്റർ അകലെയാണ്. വേനൽക്കാലമാകുമ്പോൾ ഗ്രാമവാസികളിൽ നല്ലൊരു ഭാഗവും, സ്കൂളും പൂർണമായി ഹർസീലിലേക്ക് പോരും. ആറുമാസം കൂടുമ്പോഴുള്ള ഈദേശാന്തരയാത്ര എനിക്കേറെ ഇഷ്ടമായിരുന്നു. കാലിക്കൂട്ടത്തെ നയിച്ചും, കൊച്ചു കിടാങ്ങളെ താലോലിച്ചും ബെറിപ്പഴങ്ങൾ പറിച്ചുതിന്നും മലമടക്കുകളിൽ ഒളിച്ചുകളിച്ചും ഞങ്ങൾ ആഹ്ലാദിച്ചു. ടെൻറുകളിൽ താമസിക്കുന്നതും ഞാനേറെ ഇഷ്ടപ്പെട്ടു. ഇതിനൊക്കെ പുറമെ പുതിയൊരു സ്ഥലത്തെ സ്കൂളിലേക്ക് പോകുന്നതിൻെറ ആവേശവും ഒന്നു വേറെതന്നെയായിരുന്നു.

പ്രകൃതിയോടുള്ള മറയില്ലാത്ത അടുപ്പം എന്നെ തികച്ചും സ്വതന്ത്രയും ഭയരഹിതയുമാക്കി. പത്തു വയസ്സുള്ളപ്പോൾ ഞാൻ തനിച്ച് മലകളും കാടുകളും കയറിയിറങ്ങി. വസന്തകാലത്തു ദേശാടനപ്പക്ഷികളെ കാണാൻ ഞാൻ പാത്തും പമ്മിയും നടന്നു. എൻെറ അലഞ്ഞുതിരിയലിനിടയിൽ ഞാൻ ബ്രഹ്മകമൽപ്പൂവുകളും, കൈനിറയെ ചുവന്ന റോഡോഡെൻഡ്രോൺപൂക്കളും ശേഖരിച്ചുകൊണ്ടുവരുമായിരുന്നു. ഈ പൂവിൻെറ ഇതളുകൾ കൊണ്ട് സ്വാദിഷ്ടമായ പാനീയം ഉണ്ടാക്കാം.



നകുരി എന്ന എന്റെ ഗ്രാമം

ക്ലാസിലെ ഏറ്റവും വികൃതിയായ കുട്ടി ഞാനായിരുന്നു. വളരെ സുന്ദരിയായ ഒരു ടീച്ചറുമായി ബന്ധപ്പെട്ട ഒരുസംഭവം ഞാനോർക്കുന്നു. ഞാനുൾപ്പെടെയുള്ള എല്ലാ പെൺകുട്ടികൾക്കും കടുത്ത അസൂയയായിരുന്നു അവരോട്. ആ സൗന്ദര്യത്തിന്റെ രഹസ്യം അറിയണമെന്നുമുണ്ടായിരുന്നു ഞങ്ങൾക്ക്. ഒരു ദിവസം ഞാൻ വിശ്വസ്തരായ രണ്ടു കൂട്ടുകാരികൾക്കൊപ്പം ആ സുന്ദരി ടീച്ചറിന്റെ ക്ലാസ്സിൽനിന്നും പുറത്തുചാടി അവരുടെ സ്വകാര്യമുറിയിലെത്തി. മുറിക്കുള്ളിലെ ഡ്രസ്സിംഗ് ടേബിളിലുണ്ടായിരുന്ന എല്ലാ കുപ്പികളും ഭരണികളും ഞങ്ങൾ പരിശോധിച്ചു. അപ്പോളാണ് പുറത്ത്കാലടിശബ്ദം കേട്ടത്. ഞങ്ങൾ ധൃതിയിൽ കട്ടിലിനടിയിൽ ഒളിച്ചു. അകത്തുകടന്ന ടീച്ചർ ഒരു നീളമുള്ള വടി കട്ടിലിനടിയിലേക്ക് നീട്ടി അടിതുടങ്ങി. ഞങ്ങൾ അടികൊള്ളാതിരിക്കാൻ കഴിയുന്നത്ര അകലേക്ക് മാറി. സംഘത്തിന്റെ നേതാവന്നെ നിലയിൽ എനിക്ക് കൂടുതൽ അടി കിട്ടി.

എന്റെ സൗന്ദര്യാന്വേഷണം അവിടെ അവസാനിച്ചു. അന്നത്തെ ആ സംഭവവും തുടർന്നുകിട്ടിയ ശിക്ഷയും ഓർക്കുമ്പോൾ, ഞാൻ സൗന്ദര്യവർധകസാമഗ്രികളെ വെറുത്തു. ഇപ്പോഴും ഞാനമ്മാതിരി വസ്തുക്കളൊന്നും ഉപയോഗിക്കാറില്ല.

സ്കൂളിൽ പോവുകയെന്നത് എനിക്കേറെ ഇഷ്ടമായിരുന്നു. ഞാൻ വളരെ നേരത്തെ എഴുന്നേറ്റ് എന്റെ അമ്മയേയും കമലച്ചേച്ചിയേയും സഹായിക്കും. അങ്ങനെ എന്റെ പൊതിച്ചോറ് വേഗം ശരിയാകും. സ്കൂളിലേക്ക് പോകുന്ന കുട്ടികൾ സന്ധിക്കുന്ന സ്ഥലത്ത് എന്നും ആദ്യം എത്തുന്നത് ഞാനായിരിക്കും.

എല്ലാത്തരം പാഠ്യേതരപ്രവർത്തനങ്ങളിലും ഞാൻ ഏർപ്പെടും. പ്രത്യേകിച്ച്, ആൺകുട്ടികളുമായുള്ള മത്സരങ്ങളിലും, വാർഷിക സ്പോർട്സ് മത്സരങ്ങളിലും. മൂന്നു കാലിലോട്ടം, ചാക്കിലേറിനടത്തം, തലയിൽ വെള്ളപ്പാത്രവും വച്ചുകൊണ്ടുള്ളഓട്ടം തുടങ്ങിയ ഇനങ്ങളി

ലൊക്കെ ഞാൻ മത്സരിക്കും. പഠിപ്പിൽ ഞാനെന്നും മുന്നിലായതു കൊണ്ട് കളികളിലുള്ള എൻെറ താത്പര്യത്തെ മാതാപിതാക്കൾ പ്രോത്സാഹിപ്പിച്ചതേയുള്ളു. സമ്മാനങ്ങളുമായി എത്തുന്ന എന്നെ അവർ അഭിമാനത്തോടെ സ്വീകരിച്ചു.

സ്കൂൾ, ഹർസീലിൽ പ്രവർത്തിക്കുന്ന കാലത്തൊരു ഞായറാഴ്ച രാവിലെ ആൺകുട്ടികളും പെൺകുട്ടികളുമായി ഞങ്ങൾ 10 പേർ ഒരു മലയിലേക്ക് വിനോദയാത്ര പോകാൻ നിശ്ചയിച്ചു. ഞങ്ങൾ 3500 മീറ്ററിലധികം ഉയരത്തിലെത്തി. കാൽക്കീഴിൽ പൊടിഞ്ഞമരുന്ന മഞ്ഞ് ഞങ്ങളെ രസിപ്പിച്ചു. ഞങ്ങൾ വീണ്ടും വീണ്ടും ഉയരങ്ങളിലേക്ക് കയറിക്കൊണ്ടിരുന്നു. ഒരു പെൺകുട്ടി വിശക്കുന്നു എന്ന് പരാതിപ്പെട്ടപ്പോൾ ഒരു വലിയ പാറയുടെ തണലിൽ ഞങ്ങൾ ഇരുന്ന് ഭക്ഷണം കഴിച്ചു. ഏതെങ്കിലും അരുവിയിൽനിന്ന് വെള്ളം കുടിക്കാമെന്ന വിശ്വാസത്തിൽ ഞങ്ങൾ വെള്ളം കൊണ്ടുവന്നിരുന്നില്ല. പക്ഷേ, 4500 മീറ്റർ ഉയരത്തിൽ കട്ടിയായ മഞ്ഞല്ലാതെ മറ്റൊന്നുമുണ്ടായിരുന്നില്ല. ഒടുവിൽ ദാഹം ശമിപ്പിക്കാൻ ഞങ്ങൾ മഞ്ഞുകട്ടകൾ ചവച്ചിറക്കി.

വീട്ടിലേക്കുള്ള മടക്കയാത്രയിൽ ആണ് ഞങ്ങൾ ശരിക്ക് വിഷമിച്ചത്. നേരം വൈകിയിരുന്നു. വഴിയിൽ സൂര്യപ്രകാശം ശരിക്ക് വീണിരുന്നില്ല. മഞ്ഞ് വല്ലാതെ കട്ടിയാവുകയും തെന്നുകയും ചെയ്തിരുന്നു. ഇതെല്ലാം മൂലം ഇറക്കം വളരെ ബുദ്ധിമുട്ടു നിറഞ്ഞതും അപകടം പതിയിരിക്കുന്നതുമായിരുന്നു.

ഇരുട്ട് കനത്തപ്പോൾ ഞങ്ങൾക്ക് ഇലച്ചില്ലകൾ കൊണ്ട് ഒരു താത്കാലികവിശ്രമത്താവളം ഉണ്ടാക്കേണ്ടിവന്നു. ആഹാരവും വെള്ളവുമില്ലാതെ ആ തണുത്തുവിറയ്ക്കുന്ന രാത്രി പുലരുവോളം ഞങ്ങൾ കാത്തിരുന്നു.

പിറ്റേന്ന് തളർന്നവശരായി വീട്ടിലെത്തിയ ഞങ്ങൾക്ക് ലഭിച്ചത്സഹതാപമൊന്നുമായിരുന്നില്ല നല്ല അടിയായിരുന്നു. പക്ഷേ, ഇതൊന്നും എന്നെ പിന്തിരിപ്പിച്ചില്ല. പർവതാരോഹണത്തിൻെറ രസമെന്തെന്ന് ഞാനറിഞ്ഞു. ഇനി ഒരു ശക്തിക്കും എന്നെ പിൻതിരിപ്പിക്കാനാവില്ല.

## വിദ്യാഭ്യാസം

എനിക്ക് വയസ്സ് 13 ആയി. എട്ടാംക്ലാസ് പാസായ എന്നോട് അച്ഛൻ പറഞ്ഞു, ഇനി എന്നെ പഠിപ്പിക്കാൻ അച്ഛന് നിവൃത്തിയില്ലെന്നും വീട്ടിൽ ആവുന്ന സഹായം ചെയ്യണമെന്നും. ഞാനാവട്ടെ, ഉപരിവിദ്യാഭ്യാസത്തെക്കുറിച്ച് സദാ ചിന്തിക്കുകയുമായിരുന്നു. പകൽസമയത്ത് ഞാൻ വീട്ടുജോലികളിൽ സഹായിച്ചു. രാത്രി വളരെ ഇരുട്ടുവോളം ഇരുന്ന് സ്വയം പഠിച്ചു. എന്റെ കൂട്ടുകാരുടെ പുസ്തകങ്ങൾ വായ്പവാങ്ങിയാണ് ഞാൻ വായിച്ചിരുന്നത്. എന്റെ നിശ്ചയദാർഢ്യവും അർപ്പണബുദ്ധിയും കണ്ട് മനസ്സലിഞ്ഞ അമ്മയും കമലച്ചേച്ചിയും കൂടി അച്ഛനെ സ്വാധീനിച്ചതുമൂലം ഒൻപതാംക്ലാസിൽ ചേർന്നുകൊള്ളാൻ സമ്മതം കിട്ടി.

എന്റെ വിദ്യാഭ്യാസത്തിന് പണച്ചെലവുണ്ടെന്ന് എനിക്കറിയാമായിരുന്നു. അതുകൊണ്ട്, പകൽ സാൽവാർ കമ്മീസും മറ്റും തയ്ച്ച്, ദിവസം അഞ്ചാറുരൂപ വീതം സമ്പാദിച്ചു. പഠിപ്പിനൊപ്പം ഞാനുണ്ടാക്കിയ വരുമാനം എന്റെ വിദ്യാഭ്യാസം തുടരാൻ സഹായിച്ചു. ഞാൻ നന്നായി പഠിച്ചു. അതിലേറെ ശോഭിച്ചത് കളികളിലായിരുന്നു. ഞാൻ പങ്കെടുത്ത മിക്ക മത്സരങ്ങളിലും ഞാനായിരുന്നു ഒന്നാമത്. ഷോട്ട്പുട്ട്, ഡിസ്കസ് ത്രോ, ജാവലിൻ, സ്പ്രിൻറിംഗ് ഇനങ്ങളിലൊക്കെ ഞാൻ കപ്പുകൾ നേടി.

പക്ഷേ, ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ എന്നെ കോളേജിലയയ്ക്കുകയില്ലെന്ന് അച്ഛൻ ഉറപ്പിച്ചു പറഞ്ഞു. സാമ്പത്തിക പരാധിനത തന്നെ കാരണം. അപ്പോഴാണ് എന്റെ പ്രിൻസിപ്പൽ

ഇടപെട്ടത്. അവർ അച്ഛനെഴുതി. വെറും മൂന്നുമാർക്കിന്റെ കുറവിലാണ് എനിക്കു ഫസ്റ്റ് ഡിവിഷൻ നഷ്ടമായതെന്നും ഒരു 'ആൾറൗണ്ടർ' എന്ന നിലയിൽ എനിക്ക് വലിയ ഭാവിയുണ്ടെന്നും മറ്റും. അച്ഛൻ വീണ്ടും തീരുമാനം മാറ്റി. പ്രീ-മെഡിക്കൽ പരീക്ഷയെ മനസ്സിൽ കണ്ടുകൊണ്ടു ഫിസിക്സ്, കെമിസ്ട്രി, ബയോളജി എന്നീ വിഷയങ്ങളെടുത്തു ഞാൻ ഇൻറർമീഡിയറ്റിനു ചേർന്നു. ഇൻറർമീഡിയറ്റ് പാസായെങ്കിലും എനിക്കു പ്രീ-മെഡിക്കൽ കടന്നുകൂടാൻ കഴിഞ്ഞില്ല. അതുകൊണ്ട് ആർട്സിലേക്കു തിരിഞ്ഞു. ഹിമാലയത്തോടുള്ള പ്രേമം മൂലം ഞാൻ ബി.എ.യ്ക്ക് സംസ്കൃതം മെയിനെടുത്തു. കാളിദാസന്റെ കുമാരസംഭവത്തിൽ ഈ പർവതരാജനെക്കുറിച്ചുള്ള ധാരാളം ഉദ്ധരണികളുണ്ടെന്നും കാളിദാസൻ ഇതിനെ 'ഭൂമിയുടെ അളവുകോൽ' എന്നാണു വിശേഷിപ്പിച്ചിട്ടുള്ളതെന്നും എനിക്കറിയാമായിരുന്നു.

ഏതായാലും ബി.എ.യ്ക്കുശേഷം പഠിപ്പുതുടരാൻ തടസ്സമുണ്ടായില്ല. കാരണം ഗ്രാമത്തിലെ ആദ്യത്തെ എം.എ.ക്കാരി ഞാനായിരിക്കണമെന്ന് അച്ഛന് ആഗ്രഹമുണ്ടായിരുന്നു. സംസ്കൃതം എം.എ. ഡെറാഡൂണിലെ ഡി.എ.വി. കോളെജിൽനിന്നും, ബി.എഡ്. ശ്രീനഗറിലെ ഗഢ്വാൾ യൂണിവേഴ്സിറ്റിയിൽനിന്നും നേടി.

ഉയർന്ന വിദ്യാഭ്യാസമായിരുന്നു ആദ്യത്തെ ലക്ഷ്യം. അതുകൊണ്ട് പർവതാരോഹണത്തിലുള്ള താത്പര്യം ഞാൻ തല്ക്കാലത്തേക്ക് ഒതുക്കിവച്ചു. ഇപ്പോൾ എം.എ.യും ബി.എഡും നേടി. ഇനി എന്റെ ഹൃദയവും ആത്മാവും പർവതാരോഹണത്തിനായി അർപ്പിക്കേണ്ടതുണ്ട്.



## മലകയറ്റം പഠിക്കുന്നു

എൻ.ഐ.എമ്മിൽ ചേർന്നു പർവതാരോഹണം പരിശീലിക്കണമെന്നായിരുന്നു എൻെറ ആഗ്രഹം. പക്ഷേ, എൻെറ അമ്മയാകട്ടെ അതു പെൺകുട്ടികൾക്കു തീരെ ചേർന്നതല്ല എന്നാണു കരുതിയിരുന്നത്. ഏതായാലും എന്നെ പഠിപ്പിക്കാൻ അച്ഛൻ അനുഭവിച്ച ക്ലേശങ്ങളൊന്നും ഞാൻ മറന്നില്ല. കുടുംബത്തിനുവേണ്ടി എന്തെങ്കിലും ചെയ്യുക എൻെറ കടമയായിരുന്നു. ഞാൻ നിരവധി കോളെജുകളിലേക്ക് അപേക്ഷ അയച്ചു. പക്ഷേ എനിക്കു കിട്ടിയതൊക്കെ താല്ക്കാലികവും ശമ്പളം വളരെ കുറഞ്ഞതുമായ തസ്തികകളിലേക്കുള്ള ക്ഷണമായിരുന്നു. കഷ്ടപ്പെട്ടു പഠിച്ചു നേടിയ എൻെറ ബിരുദങ്ങൾ ഇത്രയും വിലകുറച്ചു കാണാൻ ഞാൻ തയ്യാറില്ലായിരുന്നു. വെറുതെ വീട്ടിൽ കുത്തിയിരിക്കുന്നതിനു പകരം എൻ.ഐ.എമ്മിൽ ചേരാനായി ഞാൻ അപേക്ഷ അയച്ചു. എനിക്ക് പ്രവേശനം കിട്ടി. പാറകളിലും മഞ്ഞുകട്ടകളിലും അള്ളിപ്പിടിച്ച് കയറാനുള്ള അടിസ്ഥാനസൂത്രങ്ങൾ ഞാൻ പഠിച്ചു. അതുപോലെ ഒരു നൈലോൺ ചരടിൻെറ സഹായത്തോടെ നിമിഷങ്ങൾക്കുള്ളിൽ കീഴ്ക്കാംതൂക്കായ പാറകളിലൂടെ താഴേക്കു വരുന്നതിൻെറ രസവും സാഹസികതയും ഞാനനുഭവിച്ചറിഞ്ഞു. ഒപ്പം താവളമടിക്കാനും മലയിടുക്കുകൾ തരണംചെയ്യാനുമൊക്കെ ഞങ്ങളെ പഠിപ്പിച്ചിരുന്നു.

എൻ.ഐ.എമ്മിൻെറ വൈസ് പ്രിൻസിപ്പലായ മേജർ പ്രേംചന്ദായിരുന്നു ട്രെയിനിംഗ് ഓഫീസർ. കർശനക്കാരനായ അദ്ദേഹം ഉന്നതനിലവാരമുള്ള പ്രവർത്തനം നിർബന്ധമാക്കി. ഒരു സർട്ടിഫിക്കറ്റും വെള്ളിക്കോ



കുത്തനെയുള്ള പാറയുടെ വശത്തുകൂടി ഇറങ്ങുന്നത്

ടാലിയും നേടത്തക്കവിധം മാത്രം ഞാൻ ജോലിചെയ്തു എന്ന് സ്വയം വിശ്വസിച്ചു.

പക്ഷേ, എനിക്ക് ലഭിച്ചത് 'എ' ഗ്രേഡും കോഴ്സിലെ ഒന്നാം സ്ഥാനക്കാരി എന്ന ബഹുമതിയുമാണ്. വൈസ്പ്രിൻസിപ്പലിൻെറ റിപ്പോർട്ടിൽ "എവറസ്റ്റ് മെറ്റീരിയൽ" എന്നാണ് എന്നെ വിശേഷിപ്പിച്ചി രുന്നത്. ഏതായാലും ഞാനതൊന്നും അത്ര വലിയ കാര്യമാക്കിയില്ല.

1984-ൽ ഇന്ത്യൻ പർവതാരോഹണ ഫൗണ്ടേഷൻ (I.M.F) ഒരു എവറസ്റ്റ് പര്യവേക്ഷണം ആസൂത്രണം ചെയ്യുന്നതായും അതിൽ പരിശീലനം സിദ്ധിച്ചിട്ടുള്ള സമർഥകളായ സ്ത്രീകളെയും പങ്കെടുപ്പി ക്കാനുദ്ദേശമുള്ളതായും അറിഞ്ഞപ്പോൾ ഇപ്പറഞ്ഞ മേന്മകളൊന്നുമില്ലാ ത്ത ഞാൻ തീരെ ആശിച്ചില്ല. അതുകൊണ്ടുതന്നെ എവറസ്റ്റ് പര്യവേ ക്ഷണത്തിൻെറ സ്ക്രീനിംഗ് ക്യാമ്പിലേക്ക് ക്ഷണിച്ചുകൊണ്ടുള്ള കത്ത് കിട്ടിയപ്പോൾ ഞാൻ അത്ഭുതപ്പെട്ടുപോയി.

ഇത്രയും സുപ്രധാനമായ ഒരു പ്രവൃത്തിയിൽ എൻെറ കഴിവുകൾ തീരെ പ്രസക്തമല്ലെന്ന് തോന്നിയതുകൊണ്ട് ഞാൻ മറുപടി അയച്ചില്ല. 1982 ഒക്റ്റോബറിൽ ഞാൻ ഒരു ഉപരിപഠന കോഴ്സ് പൂർത്തിയാക്കിയിരുന്നു. കൂടുതൽ ഉയരങ്ങൾ കീഴടക്കുന്നതിൻെറ ആദ്യപടിയായി 6387 മീറ്റർ ഉയരമുള്ള കാലാനാഗ് കൊടുമുടിയിൽ ഞാൻ കയറിയിരുന്നു. ഈ കോഴ്സിലും എനിക്ക് 'എ' ഗ്രേഡാണു കിട്ടിയത്. മാത്രമല്ല പര്യവേക്ഷ ണങ്ങളിൽ പങ്കെടുക്കാനുള്ള യോഗ്യതയും നേടി. എൻെറ അധ്യാപകൻ എന്നെ വളരെയേറെ പ്രോത്സാഹിപ്പിക്കുകയും നല്ലൊരു പർവതാരോ ഹകയുടെ ഗുണങ്ങളെല്ലാം എനിക്കുണ്ടെന്ന് പ്രശംസിക്കുകയും ചെയ് തു. ഏതാണ്ട് ഈ സമയത്താണ് സ്ക്രീനിംഗ് ക്യാമ്പിൽനിന്ന് എനിക്ക് വീണ്ടും കത്തുവന്നത്. IMF-ൻെറ ആദ്യക്ഷണം ഞാൻ ശ്രദ്ധിക്കാതിരുന്ന തും രണ്ടാമത് വീണ്ടും ഓർമിപ്പിക്കാനായി അവർ എഴുതിയിരിക്കുന്നതു മൊക്കെ അറിഞ്ഞപ്പോൾ എൻെറ അധ്യാപകർ ചോദിച്ചു. "ബചേന്ദ്രീ,

ഒരു സുവർണാവസരമാണ് നീ പാഴാക്കിക്കളയുന്നതെന്ന് അറിയാമോ?"

അവസാനം ഞാൻ ക്ഷണം സ്വീകരിച്ചു.

പിന്നീട് എനിക്കാകെ ഒരു രൂപാന്തരം സംഭവിച്ചതുപോലെയായി. എവറസ്റ്റ് ടീമിലേയ്ക്ക് ഞാൻ അനുയോജ്യയാണെന്ന് IMF തീരുമാനിച്ചു. അതിനുശേഷം മലകയറ്റത്തിനുള്ള എല്ലാ അവസരങ്ങളും ഞാൻ ഏറിയ താത്പര്യത്തോടെ പ്രയോജനപ്പെടുത്തി. കൂടുതൽ ഭാരം വഹിച്ചുകൊണ്ട് പോകാനും ഞാൻ പരിശീലിച്ചു. ശരിയായ വഴിയുണ്ടെങ്കിലും ചെങ്കുത്തായ, ബുദ്ധിമുട്ടു നിറഞ്ഞ പാതകൾ ഞാൻ തിരഞ്ഞെടുത്തു. ഇതെല്ലാം, കൂടുതൽ പരിചയം ലഭിക്കാനും ഭയം നീങ്ങാനും സഹായകമായി

1982-ൻെറ രണ്ടാം പകുതിയിൽ ഗാംഗോത്രി സ്ക്രീനിംഗ് ക്യാമ്പിൽ പങ്കെടുത്തു. എൻെറ പ്രകടനം എല്ലാവർക്കും തൃപ്തികരമായിരുന്നു. ഞാൻ 6672 മീറ്റർ ഉയരമുള്ള ഗാംഗോത്രിയും 5819 മീറ്റർ ഉയരമുള്ള റുദുഗൈറിയും കീഴടക്കി. എൻെറ കഴിവിൽ എനിക്ക് ആത്മവിശ്വാസം തോന്നി.

അധികം വൈകാതെ അവസാനസെലക്ഷൻ ക്യാമ്പിലേയ്ക്ക് ഞാൻ തിരഞ്ഞെടുക്കപ്പെട്ടതായി അറിഞ്ഞു. 1983 സെപ്റ്റംബർ-ഒക്റ്റോബർ കാലത്താണ് ക്യാമ്പ്.

## ഭാഗീരഥി - ഏഴുസഹോദരികൾ

പർവതാരോഹണകാര്യത്തിൽ ഞാൻ എറെക്കുറെ സംതൃപ്തയായിരുന്നു. പക്ഷേ, വീട്ടിലെ സാമ്പത്തികപ്രശ്നം ഇതുകൊണ്ടൊന്നും പരിഹരിക്കപ്പെടുമായിരുന്നില്ല. 1983 ഫെബ്രുവരിയിൽ അധ്യാപകർക്ക് സാഹസികപരിശീലനങ്ങൾ നൽകുന്നതിനായി നാഷണൽ അഡ്വഞ്ചർ ഫൗണ്ടേഷൻ (NAF) ഡയറക്ടർ ബ്രിഗേഡിയർ ഗ്യാൻസിംഗ് ഉത്തരകാശിയിലെത്തി. ഞാനുൾപ്പെടെ ഏഴു സ്ത്രീകളെ സ്കോളർഷിപ്പിനു തിരഞ്ഞെടുത്തു.

പ്രശസ്തനും ഹൃദയാലുവുമായ ആ പർവതാരോഹകനിൽ ഞാൻ വിശ്വാസമർപ്പിച്ചു. എൻെറ മാതാപിതാക്കൾ ഞാൻ വിവാഹിതയാവാൻ നിർബന്ധിക്കുന്നുവെന്നും അതവർക്കെന്നെ പോറ്റാനുള്ള സാമ്പത്തിക സൗകര്യമില്ലാത്തതുകൊണ്ടാണെന്നും ഞാനദ്ദേഹത്തെ ധരിപ്പിച്ചു. പർവതാരോഹകരായ പെൺകുട്ടികളിൽ എന്നെപ്പോലെ ദരിദ്രരായവരുടെ കാര്യത്തിൽ സാമ്പത്തികനേട്ടമുണ്ടാക്കാൻ കഴിയുന്ന വല്ല മാർഗവും ഉണ്ടാക്കണമെന്നും ഞാനപേക്ഷിച്ചു.

പിറ്റേന്ന് രാവിലെ ബ്രിഗേഡിയർ ഗ്യാൻസിംഗ് ഞങ്ങളോട് NAF-ൻെറ അപേക്ഷാഫോം പൂരിപ്പിച്ച്, "ഭാഗീരഥി — ഏഴുസഹോദരിമാരുടെ സാഹസികസംഘടന" എന്ന പേരിൽ ഒരു സംഘടന തുടങ്ങണമെന്ന് പറഞ്ഞു. ഇതൊരസാധാരണസംഘടനയായിരിക്കുമെന്നും ഇതിലെ അംഗങ്ങളായ സ്ത്രീകളുടെ സാമ്പത്തികപ്രശ്നങ്ങളെല്ലാം ഈ പദ്ധതിയിലൂടെ പരിഹൃതമാവുമെന്നും അദ്ദേഹം പറഞ്ഞു. അതോടെ ഞങ്ങളുടെ ആത്മവീര്യം ആകാശത്തോളം ഉയർന്നു. ഞങ്ങൾ ഏറിയ താത്പര്യത്തോടെ ട്രെയിനിംഗ് തുടങ്ങി.

ഏഴു സഹോദരിമാരും നല്ല റിപ്പോർട്ട് നേടി. ഞങ്ങളുടെ പ്രവർത്തനം പുരുഷന്മാരുടെതിനേക്കാൾ കേമമാണെന്ന് ബ്രിഗേഡിയർ സമ്മതിച്ചു.

ട്രെയിനിംഗ് കഴിയാറായപ്പോഴേയ്ക്കും ബ്രിഗേഡിയർ ഞങ്ങൾക്ക് പിതൃതുല്യനായിക്കഴിഞ്ഞിരുന്നു. എൻെറ നിർദേശപ്രകാരം ഞങ്ങൾ അദ്ദേഹത്തെ ചെറിയച്ഛനെന്ന് വിളിച്ചുതുടങ്ങി.

1983 ഫെബ്രുവരി 28-ന് ചെറിയച്ഛൻ ഉത്തരകാശി വിടുമ്പോൾ ഞങ്ങൾ കരഞ്ഞുപോയി. മൂന്നു മാസത്തിനകം മടങ്ങിവന്ന് ഞങ്ങളുടെ പ്രവർത്തനങ്ങളെ സഹായിക്കാമെന്ന് അദ്ദേഹം ആശ്വസിപ്പിച്ചു. ഇതിനി



ഏഴു സഹോദരികൾ

ടെ സ്ഥലവാസികളായ കുട്ടികളെ മലകയറ്റം പഠിപ്പിക്കാൻ ഞങ്ങളോടാവശ്യപ്പെട്ടു.

ഞങ്ങളുടെ പ്രോഗ്രാമിന്റെ നടത്തിപ്പ് വളരെ രസകരമായിരുന്നു. തയ്യാറെടുപ്പിന്റെ ഭാഗമായി ഞാൻ ദിവസവും 18 കിലോമീറ്റർ അകലെയുള്ള ടെക്‌ലയിലേക്ക് നടക്കുകയും ഓടുകുയും ചെയ്യുമായിരുന്നു. ഈ പരിശീലനം, പർവതാരോഹണത്തിലെ ഏത് വെല്ലുവിളിയും നേരിടാൻ പാകത്തിൽ എന്റെ ശരീരത്തെ ശക്തമാക്കി.

ജൂൺ 1-ന് ബ്രിഗേഡിയർ പറഞ്ഞതുപോലെ മടങ്ങിയെത്തി. ക്യാമ്പ് ചെയ്യാനും ഭാരം വഹിക്കാനുമുപയോഗിക്കുന്ന വസ്തുക്കളുടെ 25 സെറ്റ് അദ്ദേഹം കൊണ്ടുവന്നിരുന്നു. പെൺകുട്ടികൾക്കായി രണ്ട് അഡ്വഞ്ചർ ക്ലാസ്സുകൾ കൂടി തുടങ്ങാനായിരുന്നു പരിപാടി. പട്ടാളത്തിന്റെ സഹായത്തോടെ ടെക്‌ലയിൽ ഒരു ക്യാമ്പു തുടങ്ങി.

ജംഷഡ്പൂരിൽനിന്നുമുള്ള ആദ്യഗ്രൂപ്പിൽ 13 പെൺകുട്ടികളുണ്ടായിരുന്നു. മേഘാലയത്തിൽനിന്നുള്ള പാർട്ടിയിൽ ഷില്ലോംഗിൽ നിന്നുള്ള ചുണക്കുട്ടികളായ 15 ഖാസി സുന്ദരികളുണ്ടായിരുന്നു. സ്ഥലവാസികളായ പെൺകുട്ടികളെക്കൂടി ഉൾപ്പെടുത്തി രണ്ടു ഗ്രൂപ്പും 20 പേരുടെ സംഘങ്ങളാക്കി. പരിശീലനത്തിന്റെ ഡയറക്ടറായി ഞാനും ഡെപ്യൂട്ടി ഡയറക്റ്ററായി വിജയാപാന്തും നിയമിതരായി. ക്വാർട്ടർ മാസ്റ്റർ, മെഡിക്കൽ അസിസ്റ്റന്റ് തുടങ്ങിയ ജോലികൾ "ഏഴുസഹോദരി"മാരിലെ മറ്റ് അംഗങ്ങൾക്കു ലഭിച്ചു. ഞങ്ങളുടെ ജോലിക്ക് പ്രതിഫലവും നൽകപ്പെട്ടു.

പ്രോഗ്രാമിൽ മാറ്റം വന്നു. മൂന്നു ദിവസം മലകയറ്റം; ഒരു ദിവസം നദി തരണം ചെയ്യൽ. ഇതിനു പുറമെ ക്യാമ്പിംഗ്, കയറിന്റെ ഉപയോഗക്രമം പഠിക്കൽ, പാചകം, വന്യതയിലെ സുരക്ഷ തുടങ്ങിയവയും ഉണ്ടായിരുന്നു. ഞങ്ങളെ അനുഗമിച്ച ഒരു വനംവകുപ്പുദ്യോഗസ്ഥൻ വന്യജീവിതത്തെക്കുറിച്ച് പറഞ്ഞുതന്നു. ചെറുതും വലുതുമായ ദേശാന്തരയാത്രകൾക്കിടയിൽ ഞങ്ങൾ ഏകദേശം 150 കിലോമീറ്റർ തരണംചെയ്തു. 2500-നും 3000- നും ഇടയ്ക്ക് മീറ്റർ ഉയരം കയറിയിറങ്ങുകയും ചെയ്തു.

ഞങ്ങളുടെ ക്യാമ്പുകളിൽ 3000 മീറ്റർ ഉയരമുള്ള ഡോഡിറ്റാൾ എന്ന മനോഹരശൃംഗവും ഉൾപ്പെട്ടിരുന്നു. അവിടെ മത്സ്യങ്ങൾ നിറഞ്ഞ മനോഹരമായ തടാകത്തിൻെറ അതിരുകളിൽ ദേവദാരുവൃക്ഷങ്ങൾ തളിർത്തുനിന്നു. ഞങ്ങൾ മൂന്ന് രാത്രി ഇവിടെ കഴിച്ചു. 4000 മീറ്റർ ഉയരം വരുന്ന ബക്രിയാഖാലിൻെറ മുകളിലും ഞങ്ങൾ കയറി. പെൺകുട്ടികൾ മഞ്ഞുമായി ബന്ധപ്പെടുന്നതാദ്യമായിരുന്നു. അവർ ആഹ്ലാദത്തോടെ കളിക്കുട്ടികളെപ്പോലെ മഞ്ഞിൽകിടന്നുരുളുകയും വലിയ ഉണ്ടകളുണ്ടാക്കി പരസ്പരം എറിയുകയുമൊക്കെ ചെയ്തു. ഡോഡിറ്റാളിലേക്ക് മടങ്ങും മുൻപ് പെൺകുട്ടികളെ മഞ്ഞിലൂടെ നടക്കാനും കീഴോട്ട് ഊർന്നിറങ്ങാനുമുള്ള പ്രാഥമികവിദ്യകൾ പഠിപ്പിച്ചിരുന്നു.

ആദ്യപരിശീലനം വിജയയുടെ സഹായത്തോടെ ചെറിയച്ഛൻെറ മേൽനോട്ടത്തിൽ ഞാൻ പൂർത്തിയാക്കി. അദ്ദേഹം ഞങ്ങൾക്ക് മാർഗദർശനം നൽകി. പക്ഷേ, വിശദാംശങ്ങളിൽ ഇടപെട്ടില്ല.

1983 ജൂലൈ മധ്യത്തിൽ ബ്രിഗേഡിയർ ഗ്യാൻസിംഗ് എന്നെയും ചന്ദ്രപ്രഭാ എയ്ത്വാൾ (എനിക്ക് ചന്ദ്രച്ചേച്ചി) വിജയാപാന്ത് എന്നിവരെയും ഡൽഹിക്ക് കൂട്ടിക്കൊണ്ടുപോന്നു. ഇതിനിടയിൽ "ഭാഗീരഥി-സെവൻസിസ്റ്റേഴ്സ് അഡ്വഞ്ചർ ക്ലബ്ബി"ൻെറ അധ്യക്ഷയായി ചന്ദ്രച്ചേച്ചിയും ഉപാധ്യക്ഷയായി ഞാനും തിരഞ്ഞെടുക്കപ്പെട്ടിരുന്നു. തലസ്ഥാനത്ത്, ടെലിവിഷനിൽ ഞങ്ങക്കൊരിൻററർവ്യൂ ചെറിയച്ഛൻ തരപ്പെടുത്തി. ദേശീയപത്രങ്ങളും ഞങ്ങളെ ഇൻറർവ്യൂ ചെയ്തു. പിറ്റേന്ന് രാവിലെ പത്രങ്ങളിലെല്ലാം ചിത്രവും ഇൻറർവ്യൂവും വന്നു. രാവിലെ ജനപഥിൽ ഷോപ്പിംഗിനെത്തിയ ഞങ്ങളെ ആളുകൾ തടഞ്ഞുനിർത്തി ചോദിച്ചു.

"നിങ്ങളെയല്ലേ ഇന്നലെ ടി.വി.യിൽ കണ്ടത്?"

"ഇന്നത്തെ പത്രത്തിൽ കണ്ട ചിത്രം നിങ്ങളുടേതല്ലേ?"

ഞങ്ങളുടെ ചെറിയ "ഭാഗീരഥി സെവൻസിസ്റ്റേഴ്സ് അഡ്വഞ്ചർ ക്ലബ്ബ്" തലസ്ഥാനത്ത് അലകൾ ഇളക്കിത്തുടങ്ങി

## പ്രശസ്തരുമായുള്ള കൂടിക്കാഴ്ച

1983 ആഗസ്റ്റ് അവസാനം ന്യൂഡൽഹിയിൽ നടക്കുന്ന ഹിമാലയൻ പർവതാരോഹണ-ടൂറിസം മീറ്റിലേക്ക് എനിക്കും ക്ഷണം കിട്ടി. പർവതാരോഹണരംഗത്തെ അന്തർദേശീയതാരങ്ങളുൾപ്പെടെ 200-ൽപരം പ്രതിനിധികൾ ഇതിൽ പങ്കെടുത്തു. അത്രയേറെ പ്രശസ്തരുടെ മുന്നിൽ സങ്കോചം തോന്നിയെങ്കിലും എനിക്ക് വലിയ പ്രചോദനം കിട്ടി. യഥാർഥത്തിൽ പ്രശസ്തരുമായുള്ള എൻെറ കൂടിക്കാഴ്ചകൾ, താജ്പാലസ് ഹോട്ടലിലെ വിശാലമായ ഹാളിലെ തിരക്കിനിടയിൽ, ഓരോ പുഞ്ചിരി കൈമാറലിൽ ഒതുങ്ങി.

രണ്ട് ഉന്നത താരങ്ങളിൽനിന്നും കണ്ണെടുക്കാൻ എനിക്ക് കഴിഞ്ഞില്ല: ഷെർപ്പാ ടെൻസിങ് നോർഗേ — ഹിലാരിക്കൊപ്പം എവറസ്റ്റ് കീഴടക്കിയ ആദ്യ ഇന്ത്യാക്കാരൻ; ഒതുങ്ങിയ ശരീരമുള്ള ജപ്പാൻെറ ജുങ്കോ ടാബി— ഭൂമിയിലെ ഏറ്റവും ഉയരംകൂടിയ കൊടുമുടിയിൽ കാൽകുത്തിയ ആദ്യത്തെ സ്ത്രീ.

സ്കൂൾ വിദ്യാർഥിനിയായിരുന്ന കാലംതൊട്ടേ ഞാൻ ടെൻസിംഗിൻെറ ആരാധികയായിരുന്നു. പക്ഷേ, ഇപ്പോൾ സ്വയം പരിചയപ്പെടുത്താൻ എനിക്ക് ലജ്ജതോന്നി. NIM-ലെ ഡോക്ടറുടെ ഭാര്യ ഷെറി എന്നെ ഒരു ഗ്രൂപ്പ് ഫോട്ടോയ്ക്ക് ക്ഷണിച്ചു. ഫോട്ടോയ്ക്ക് നിൽക്കുമ്പോൾ ഞാൻ ടെൻസിംഗിൻെറ തൊട്ടടുത്തായിരുന്നു. അദ്ദേഹത്തോട് സംസാരിക്കണമെന്ന് ആഗ്രഹമുണ്ടായിരുന്നെങ്കിലും എൻെറ നാവ് കെട്ടിയതുപോലെ തോന്നി. പെട്ടെന്ന് ചില ആരാധകരോടൊപ്പം അദ്ദേഹം നടന്നുപോവുകയും ചെയ്തു.

മീറ്റവസാനിച്ചയുടനെ ബദരീനാഥിനപ്പുറം മാനാപർവതനിരകളിൽ നടക്കുന്ന "എവറസ്റ്റ് '84" പര്യവേക്ഷണക്യാമ്പിൽ ഞാനും ചേർന്നു. തുടക്കത്തിൽ എനിക്കൊരു പനി പിടിപെടുകയാൽ ബേസ് ക്യാമ്പിൽ തന്നെ കഴിയേണ്ടിവന്നു. അസുഖം മാറി ക്യാമ്പ് പൂർത്തിയാക്കിയില്ലെങ്കിൽ എവറസ്റ്റാരോഹണടീമിൽ ഞാൻ പെടാതെപോകുമോ എന്ന് ഭയപ്പെട്ടു. എനിക്ക് വളരെവേഗം സുഖമായി. കഴിഞ്ഞുപോയ ഭാഗങ്ങൾ കൂടി നിഷ്പ്രയാസം പഠിച്ച് ഞാൻ ക്യാമ്പിൽ തുടർന്നു. ഈ ക്യാമ്പിൽ നിരന്തരാഭ്യാസത്തിനായിരുന്നു പ്രാധാന്യം. ഏതായാലും മാനായിൽ 7500 മീറ്റർ ഉയരം ഞാൻ തരണംചെയ്തു.

എവറസ്റ്റ് ടീമിലേക്ക് പ്രവേശനം കിട്ടുന്നതിന് ഈ ക്യാമ്പ് നിർണായകമായതിനാൽ എല്ലാവരും പരമാവധി ശ്രദ്ധിച്ചു. മറ്റുള്ളവരെല്ലാം പർവതാരോഹണത്തിൽ പഴക്കവും തഴക്കവും ഉള്ളവരായിരുന്നു. ഞാൻ മാത്രമായിരുന്നു തുടക്കക്കാരി. എങ്കിലും ഞാൻ നന്നായി പഠിച്ചിട്ടുണ്ടെന്നും എന്റെ ശാരീരികസ്ഥിതി ഉയരങ്ങൾ കീഴടക്കാൻ പറ്റുന്നതാണെന്നും ഞാൻ കരുതി. അവസാന മെറിറ്റ് ലിസ്റ്റിൽ ഞാനെവിടെ നിൽക്കുമെന്ന് പറയാനാവില്ലെങ്കിലും എനിക്ക് നല്ല ആത്മവിശ്വാസം തോന്നി.

ക്യാമ്പ് അവസാനിച്ചപ്പോൾ അംഗങ്ങൾക്ക് ഭാരവും തലയിൽ ചുമന്ന് വേണ്ടിയിരുന്നു ഇറങ്ങാൻ. ഭൂരിപക്ഷത്തിനും നല്ല ഉത്സാഹമായിരുന്നു. പലരും ഓടുകതന്നെയായിരുന്നു. ഞാനാകട്ടെ വളരെ ശ്രദ്ധാപൂർവം അടിവച്ച് നീങ്ങുകയായിരുന്നു. എന്നെ ശ്രദ്ധിച്ച മേജർ പ്രേംചന്ദ് പറഞ്ഞു. "എവറസ്റ്റിലും ഈ രീതിയാണ് നീ പാലിക്കേണ്ടത്. ബചേന്ദ്രി."

എന്താണതിനർഥം? എന്നെയും തിരഞ്ഞെടുക്കുമെന്നോ?

## എവറസ്റ്റ് ടീം

എവറസ്റ്റിലേയ്ക്കുള്ള ഇന്ത്യയുടെ നാലാമത് പര്യവേക്ഷണ സംഘമായിരുന്നു ഞങ്ങളുടേത്. 1960-ലും 62-ലും പോയസംഘങ്ങൾ കൊടുമുടിയുടെ 200-ഉം 130-ഉം മീറ്റർ അകലെനിന്ന് വിപരീതകാലാവസ്ഥമൂലം മടങ്ങുകയായിരുന്നു. മൂന്നാം ടീമിലെ ഒൻപത് അംഗങ്ങൾ എവറസ്റ്റിലെത്തി.

ലോകത്തിലൊട്ടാകെ 179 പേർ എവറസ്റ്റ് കീഴടക്കിയതിൽ ആകെ നാല് സ്ത്രീകളേ ഉണ്ടായിരുന്നുള്ളു. ഇന്ത്യയുടെ പെൺകുട്ടികൾ പല പവതങ്ങളിലും തങ്ങളുടെ വീര്യം കാണിച്ചിട്ടുണ്ട്. 1981-ൽ മൂന്നു പേർ 7816 മീറ്റർ ഉയരമുള്ള "കൊലയാളി"യായ നന്ദാദേവിയെ കീഴടക്കി. ഈ പര്യവേക്ഷണത്തിൻെറ ലക്ഷ്യം ഒന്നോ അതിലധികമോ സ്ത്രീകളെ എവറസ്റ്റ് കൊടുമുടിയിലെത്തിക്കുക എന്നതായിരുന്നു.

എവറസ്റ്റ് ടീമിൻെറ പ്രഖ്യാപനവും കാത്ത് ഉൽക്കണ്ഠാകുലയായി ഞാൻ കഴിഞ്ഞു. എൻെറ കുടുംബാംഗങ്ങളും ആ ഉൽക്കണ്ഠ പങ്കിട്ടു. എൻെറ സഹോദരൻ ബച്ചൻ ഈ അവസരം പ്രമാണിച്ച് വീട്ടിലെത്തി. ടീമിലുൾപ്പെടാനുള്ള എൻെറ സാധ്യതകളെപ്പറ്റി വീട്ടിൽ ചർച്ചപതിവായി. ട്രെയിനിംഗ് സമയത്ത് എൻെറ പ്രകടനങ്ങളിൽ അധ്യാപകർ തൃപ്തി പ്രകടിപ്പിച്ചകാര്യം ഞാൻ എടുത്തു പറഞ്ഞു. ഇതിനും പുറമെ 1981-ൽ കേണൽ പ്രേംചന്ദ് എന്നെ "എവറസ്റ്റ് മെറ്റീരിയൽ" എന്ന് വിശേഷിപ്പിക്കുക മാത്രമല്ല എവറസ്റ്റ് ടീമിൽ എന്നെ ഉൾപ്പെടുത്തേണ്ടതാണെന്നു പറയുകയും ഉണ്ടായി.

കേണൽ ഖുല്ലാർ →

1983 ഒക്ടോബർ 18-ലെ ആകാശവാണിയുടെ സായാഹ്നവാർത്തയിൽ കേണൽ ഡി.കെ. ഖുല്ലാറിനെ എവറസ്റ്റാരോഹണസംഘത്തിന്റെ നേതാവായി നിയമിച്ചതായും മറ്റംഗങ്ങളുടെ പേരുവിവരം പിറ്റേന്ന് രാവിലെ അറിയാമെന്നും വെളിപ്പെടുത്തി. ഉത്തരകാശിയിൽ പെൺകുട്ടികളുടെ ഒരു പർവതാരോഹകസംഘത്തിലെ അദ്ധ്യാപികയായിരിക്കെയാണ് ഞാനീ വാർത്ത കേട്ടത്.

അന്നുരാത്രി ഞാൻ ഉറങ്ങിയതേയില്ല. രാവിലെ പത്രം വരുന്നതിന് മണിക്കൂറുകൾ മുൻപുതന്നെ ഞാൻ പത്രക്കാരനെയും പ്രതീക്ഷിച്ചിരിപ്പായി. അവസാനം പത്രം എത്തി. ഹൃദയം വായിലെത്തിയ സ്ഥിതിയിൽ ഞാനൊരു പത്രം പിടിച്ചുവാങ്ങി വിറയാർന്ന കരങ്ങളോടെ നിവർത്തി നോക്കി. എവറസ്റ്റ് ടീമിലേയ്ക്ക് തിരഞ്ഞെടുക്കപ്പെട്ടവരുടെ പേരുകളിലൂടെ എന്റെ കണ്ണുകൾ അക്ഷമയോടെ ഓടിനടന്നു. അവസാനം അതുകണ്ടു— ബചേന്ദ്രിപാൽ!



പിന്നീട് എൻെറ തിരഞ്ഞെടുപ്പ് ഏകകണ്ഠമായിരുന്നുവെന്ന് ഞാനറിഞ്ഞു.

ഞാൻ ഒരു മധുരപലഹാരക്കടയിലേയ്ക്ക് ഓടി. കുറെ ലഡ്ഡുവും വാങ്ങിക്കൊണ്ട് ആദ്യംകണ്ട വാഹനത്തിൽ ചാടിക്കയറി എൻെറ ഗ്രാമത്തിലേയ്ക്ക് പോന്നു. ട്രക്കിൽനിന്നും ഇറങ്ങുമ്പോൾ ടെറസ്സിൽ ബച്ചൻ എന്നെ കാത്തുനിൽക്കുന്നതു ഞാൻ കണ്ടു. എന്നെക്കണ്ട് അദ്ദേഹം ഓടിയിറങ്ങിവന്നു. ചേട്ടൻ എന്നെ കെട്ടിപ്പിടിച്ച് നൃത്തം ചെയ്തു. ഇതിനകം കുടുംബാംഗങ്ങളും അയൽക്കാരും ഓടിക്കൂടി. മധുരപലഹാരങ്ങൾ വിതരണം ചെയ്യപ്പെട്ടു. എൻെറ അമ്മ ആഹ്ലാദംകൊണ്ട് കണ്ണുനീർ വാർത്തപ്പോൾ അച്ഛൻ അഭിമാനത്തോടെ തലയിൽ വാത്സല്യപൂർവം തലോടി.

വേറെ ആറു സ്ത്രീകൾകൂടി തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. അവരെല്ലാം എന്നെ അപേക്ഷിച്ച് ശക്തരായ, പരിചയസമ്പന്നരായ പർവതാരോഹകരായിരുന്നു. കേണൽ ഡി.കെ. ഖുല്ലാറും ലഫ്. കേണൽ പ്രേംചന്ദും കൂടാതെ മറ്റു 11 അംഗങ്ങൾ കൂടിയുണ്ടായിരുന്നു ടീമിൽ.



എവറസ്റ്റ് ആരോഹകർ

## എവറസ്റ്റിലേക്കുള്ള പരിശീലനം

ഞാനും ചന്ദ്രച്ചേച്ചിയും എവറസ്റ്റ് ടീമിലേക്ക്തിരഞ്ഞെടുക്കപ്പെടും എന്ന് ബ്രിഗേഡിയർ ഗ്യാൻസിംഗിന് ഉറച്ച വിശ്വാസമുണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹം ഒരു സ്വയം പരിശീലനപരിപാടി ആസൂത്രണം ചെയ്യുകയും തിരഞ്ഞെടുക്കപ്പെട്ട വിവരം അറിഞ്ഞനിമിഷം മുതൽ അതാരംഭിക്കുകയും ചെയ്തു. ഞങ്ങൾ 12-15 കിലോഗ്രാം ഭാരവുംപേറി 600 മീറ്റർ ഉയരംവരെ കയറുകയും 8-10 കിലോമീറ്റർ ദൂരം ഓടുകയും ചെയ്യുക ഇതിൻെറ ഭാഗമായിരുന്നു.

കഠിനയത്നം നടത്തുന്നതുകൊണ്ട് ധാരാളം പോഷകസമൃദ്ധമായ ആഹാരവും, പാല്, പഞ്ചസാര തുടങ്ങിയവയും കഴിക്കേണ്ടിയിരുന്നു. 3500-4000 കലോറിയായിരുന്ന ഞങ്ങൾക്ക് പ്രതിദിനം വേണ്ടിയിരുന്നത്.

ദിവസവും രാവിലെ ചാക്കിൽ നിറച്ച കൽക്കഷണങ്ങളും മുതുകിൽ പേറി കുന്നിൻെറ അടി മുതൽ മുടിവരെ വലിഞ്ഞുകയറുന്ന കാഴ്ച നാകുരയിലെ ജനങ്ങൾക്ക് അത്ഭുതമായിരുന്നു. കുന്നിൻെറ ഉയരം പണ്ടേപ്പടിയാക്കാനാവും ഞാൻ കല്ലും ചുമന്ന് കയറുന്നതെന്ന് ആരോ പറഞ്ഞു. അച്ഛനും ഈ തമാശയിൽ പങ്കുചേർന്നു. "ബചേന്ദ്രി ഇത്രയൊക്കെ ഡിഗ്രികളെടുത്തെങ്കിലും അവൾക്ക്പറ്റിയ പണിയൊന്നും കിട്ടാഞ്ഞതുകൊണ്ട് കൂലിപ്പണിക്കു പോവാൻ പരിശീലിക്കുകയാണ വൾ." ചരിച്ചുകൊണ്ടദ്ദേഹം ഈ തമാശ കാണുന്നവരോടൊക്കെ ആവർത്തിക്കും. പാവം അമ്മമാത്രം തൻെറ പൊന്നുമോൾ മലമുകളിലേക്ക് കല്ലും ചുമന്ന് കയറുന്നത് കണ്ട് കണ്ണുനീർ വാർത്തു.

1983 ആരംഭത്തിൽ ഞങ്ങൾ ന്യൂദൽഹിയിലെ ഐ.എം.എഫ്-ൽ റിപ്പോർട്ട് ചെയ്തു. അഞ്ചാഴ്ചക്കാലം ഏഴ് സ്ത്രീ പരിശീലനാർഥികൾക്കും വളരെ കഠിനമായ പരിപാടികളുണ്ടായിരുന്നു. മണിക്കൂറുകളോളം ഞങ്ങൾ ജിംനേഷ്യത്തിൽ ചിലവഴിച്ചു. വയറിലേയും മറ്റു ശരീരഭാഗങ്ങളിലേയും പേശികളെ ശക്തമാക്കണം. അതിനുംപുറമെ നിയന്ത്രിതമായ ശ്വാസോച്ഛ്വാസത്തോടെ കുനിയുകയും നിവരുകയും വേണം. നീന്തലും ഓട്ടവും ഞങ്ങളുടെ ഓജസ്സും ബലവും വർധിപ്പിക്കുകയും ശ്വാസകോശത്തിൻെറ പ്രവർത്തനം പരമാവധി കാര്യക്ഷമമാക്കാൻ സഹായിക്കുകയും ചെയ്തു.



ദുർഘടമായ പരിശീലനം

1984-ലെ തണുപ്പു കാലത്തിൻെറ മൂർധന്യാവസ്ഥയിൽ ലഫ്. കേണൽ പ്രേംചന്ദ് എന്ന കർക്കശനായ പരിശീലകൻ ഞങ്ങളെ ഗുൽമാർഗിലേക്ക് നയിച്ചു. മഞ്ഞുമൂടി തെന്നിത്തെറിച്ച് കിടക്കുന്ന കുത്തനെയുള്ള കയറ്റങ്ങൾ കയറാൻ ഞങ്ങൾ നിയോഗിക്കപ്പെട്ടു. ഒരു മാസത്തേക്ക് അതു തുടർന്നു.

എൻെറ സാമ്പത്തികപ്രശ്നങ്ങളാണെന്നെ അലട്ടുന്നതെന്നും അതിനു പരിഹാരമുണ്ടായാൽ പർവതാരോഹണത്തിനോടുള്ള എൻെറ കമ്പം നൂറുശതമാനമാകുമെന്നും ബ്രിഗേ. ഗ്യാൻസിംഗിനറിയാമായിരുന്നു. 1983 ജൂണിൽ അദ്ദേഹം ജംഷഡ്പൂരിലെ റ്റാറ്റാ അയൺ ആൻഡ് സ്റ്റീൽ കമ്പനി അധികൃതരെ കണ്ട് എനിക്കൊരു ജോലിനൽകാൻ നിർബന്ധിച്ചു. എവറസ്റ്റ്ടീമിൽ എനിക്കംഗത്വമുണ്ടെന്നത് ഒരു സ്പോർട്സ് അസിസ്റ്റൻറായി ജോലിനേടാൻ സഹായകമായി. അതോടെ ഞാൻ കമ്പനിയുടെ ശമ്പളലിസ്റ്റിൽപെട്ടു. കൂടാതെ എവറസ്റ്റ് പര്യവേക്ഷണത്തിൽ പങ്കെടുക്കുന്നതിലേക്ക് എനിക്കൊരു പ്രതിദിന ബത്തയും ലഭിച്ചു.

ഇനിയെനിക്ക് പൂർണമായും പര്യവേക്ഷണത്തിൽ ശ്രദ്ധിക്കാം—ഉയരങ്ങളിലും!

## എവറസ്റ്റ് എന്റെ ആദ്യപര്യവേഷണം

മാർച്ച് 7-ന് എവറസ്റ്റ് പര്യവേക്ഷകർ ദൽഹിയിൽനിന്നും കാഠ്മണ്ഡുവിലേയ്ക്ക് പറന്നു. അതിനു വളരെമുൻപുതന്നെ സുസജ്ജമായ ഒരു അഡ്വാൻസ് പാർട്ടി അപകടം പതിയിരിക്കുന്ന, മഞ്ഞുവീഴ്ചയുള്ള പർവതത്തിൽ മാർഗരേഖയുണ്ടാക്കുന്നതിനായി നിയോഗിക്കപ്പെട്ടിരുന്നു.

കുറച്ചുദിവസം കാഠ്മണ്ഡുവിൽ തങ്ങിയശേഷം നാലഞ്ച് മണിക്കൂർ യാത്രചെയ്ത് സിരിയിലെത്തി.. പിന്നെ എട്ടുദിവസം നീണ്ട ഒരു യാത്രയായിരുന്നു, നാംചേ ബസാറിലേക്ക്. പർവതത്തോട് അടുക്കുന്നതിനിടെ ഞങ്ങൾ ദിവസവും ശരാശരി ആയിരം മീറ്റർ വീതംകയറുകയും ഇറങ്ങുകയും ചെയ്തു. ഇതു ഞങ്ങളെ കൂടുതൽ ശക്തരാക്കുകയും പർവതത്തിൻെറ ഉയർന്ന തലങ്ങളിലെ ശീതോഷ്ണ സ്ഥിതിയുമായി പൊരുത്തപ്പെടാൻ സഹായിക്കുകയും ചെയ്തു.

ഷെർപ്പാലാൻഡിലെ പ്രധാനപട്ടണമാണ് നാംചേ ബസാർ. ഞങ്ങളുടെ ഷെർപ്പകളിൽ അധികപേരും ഈ ഭാഗത്തുനിന്നും തൊട്ടടുത്ത ഗ്രാമങ്ങളിൽനിന്നും വന്നവരാണ്. നാംചേ ബസാറിൽ വച്ചാണ് ഞാൻ ആദ്യമായി എവറസ്റ്റ് കണ്ടത്. നേപ്പാളികൾ സാഗർമാതാ എന്നാണതിനെ വിളിക്കുന്നത്. ഈ പേർ എന്നെ ആകർഷിച്ചു.

എവറസ്റ്റിനെ നോക്കി നിൽക്കെ, കൊടുമുടിയിൽ നിന്ന് പറന്നകലുന്ന വലിയ മഞ്ഞിൻ ചിറകുകൾ ഒരു ബാനർപോലെ തോന്നി. മണിക്കൂറിൽ 150-ഓ അതിലേറെയോ കിലോമീറ്റർ വേഗത്തിൽ വീശുന്ന

എവറസ്റ്റിന്റെ ഉപരിതലം →

കാറ്റ് കൊടുമുടിയിലെ പൊടി മഞ്ഞ് അടിച്ചുപറത്തുമ്പോഴാണ് ഈ അവസ്ഥാവിശേഷം ഉണ്ടാകുന്നതെന്ന് ഞാൻ മനസ്സിലാക്കി. മഞ്ഞിൻ ചിറകുകൾക്ക് 10 കിലോമീറ്റർ വരെ നീളമുണ്ടാവും. മുകളിലെത്തുന്നവർക്ക്, പ്രത്യേകിച്ചും മോശമായ കാലാവസ്ഥയിൽ, ഈ കാറ്റിനെ നേരിടേണ്ടിവരും. ഇതെന്നെ അല്പം ഭീതിപ്പെടുത്തിയെങ്കിലും എവറസ്റ്റിൻെറ മനം കവരുന്ന അത്ഭുതകരമായ വെല്ലുവിളി സ്വീകരിക്കാൻ ഞാൻ തയ്യാറായി. ഗിരിവാസികളായ ഞങ്ങൾ എന്നും പർവതങ്ങളെ ആരാധിച്ചുപോരുന്നു. ഞാൻ സാഗർമാതാവിനെ കൈകൂപ്പി തലകുമ്പിട്ട് വണങ്ങി.

ഒരു ദിവസം കഴിഞ്ഞ് ഞങ്ങൾ ത്യാംഗ്ബോച്ചേ സന്യാസിമഠത്തിലെത്തി.. അവതാരപുരുഷനായ ലാമ, ഞങ്ങളുടെ ദൗത്യം വിജയിക്കാനും സുരക്ഷിതരായി മടങ്ങിയെത്താനും വേണ്ടി ഞങ്ങളെ അനുഗ്രഹിച്ചു. ത്യാംഗ്ബോച്ചേ മനോഹരമാണെന്നുമാത്രമല്ല, 4000 മീറ്ററിലേറെ ഉയരമുള്ളതുകൊണ്ട്, ശീതോഷ്ണവ്യതിയാനവുമായി പൊരുത്തപ്പെടാൻ വളരെ പറ്റിയതുമാണ്. പ്രധാനക്യാമ്പായ ഫെറിഷേയിലേയ്ക്ക് പുറപ്പെടും മുൻപ് രണ്ടു ദിവസം ഞങ്ങൾ ഇവിടെ തങ്ങി.



## കുഴപ്പം നിറഞ്ഞ ഖുംബു ഹിമതടം

മാർച്ച് 26-നു ഫെറിഷേയിൽ എത്തിയ ഞങ്ങൾ കേട്ടത് ഹിമപാതത്തിൽ പെട്ട് ഒരു ഷെർപ്പാപോർട്ടർ മരിച്ചുവെന്ന ഞെട്ടിക്കുന്ന വാർത്തയാണ്. വലിയൊരു മഞ്ഞുകട്ട ഖുംബുഹിമതടത്തിലേയ്ക്കുള്ളള വഴിയിലൂടെ തെന്നിയിറങ്ങി വരികയാണുണ്ടായത്. 16 ഷെർപ്പകളടങ്ങുന്ന ഒരു സംഘമാണ് അപകടത്തിൽ പെട്ടത്. ഒരാൾ മരിച്ചു. നാലുപേർക്ക് പരിക്കുപറ്റി.

പര്യവേക്ഷണസംഘത്തിലെ അംഗങ്ങളുടെ മുഖത്തു പരന്ന മ്ലാനത ശ്രദ്ധിച്ചിട്ട് ഞങ്ങളുടെ നേതാവ് കേണൽ ഖുല്ലാർ സമാശ്വസിപ്പിച്ചു. എവറസ്റ്റ് പര്യവേക്ഷണത്തിൽ അപകടം സന്തതസഹചാരിയാണ്. ചിലപ്പോൾ മരണവും സംഭവിക്കാം. "ഒരു അപകടം ഉണ്ടായി എന്നു കരുതി നാം അനാവശ്യമായി ഭയപ്പെടുകയോ നിരാശപ്പെടുകയോ അരുത്." അദ്ദേഹം പറഞ്ഞു.

മാർച്ച് 26-ന് അഡ്വാൻസ് പാർട്ടിയെ നയിച്ചിരുന്ന പ്രേംചന്ദ് മടങ്ങിയെത്തി. ഞങ്ങളുടെ ആദ്യതടസ്സമായ ഖുംബൂ ഹിമതടത്തെക്കുറിച്ച് അദ്ദേഹം സംസാരിച്ചു. ഹിമതടത്തിന്റെ മൂക്കിന് കീഴെക്കൂടി ഒരു മാർഗം ഒന്നാം ക്യാമ്പിലേക്ക് (6,900 മീറ്റർ) തുറന്നത് പാലങ്ങൾ ഉറപ്പിച്ചും കയറുകൾ പിടിപ്പിച്ചും കൊടികൾകൊണ്ട് മാർഗരേഖ തെളിച്ചും ആയിരുന്നു. ആ ഹിമപ്പരപ്പ് യഥാർഥത്തിൽ ഒരു മഞ്ഞു നദിയാണെന്നും പെട്ടെന്നുണ്ടാകാവുന്ന മഞ്ഞ്പാളികളുടെ നീക്കം, തങ്ങൾ ചെയ്ത എല്ലാ ജോലിയും നിഷ്ഫലമാക്കാവുന്നതേയുള്ളു എന്നും അദ്ദേഹം പറഞ്ഞു.

അങ്ങനെ സംഭവിച്ചാൽ എല്ലാം വീണ്ടും ആദ്യം മുതൽ തുടങ്ങണം. അപകടസാധ്യതകളെച്ചൊല്ലി ഭയത്തേക്കാളേറെ ആകാംക്ഷയാണുണ്ടായ ത്. എങ്കിലും ഞാനത് മറ്റുള്ളവരിൽനിന്നും മറച്ചുപിടിച്ചു.

ബേസ്ക്യാമ്പിലെത്തും മുൻപ് മറ്റൊരു അടുക്കളജോലിക്കാരൻകൂടി ഹിമപാതം മൂലം മരിച്ചതായി ഞങ്ങൾക്ക് വാർത്തകിട്ടി. ഏതായാലും ഞങ്ങളുടെ തുടക്കം വലിയ വിജയസാധ്യതകളോടെയല്ല എന്നു തീർച്ചയായി.

ഗോരക്ഷെപ്പിൽ ഞങ്ങൾ ഒരു രാത്രി തങ്ങി. അവിടെനിന്നാണ് ഞാൻ കാലാപഥറിൽ ചെറിയൊരു ശീതോഷ്ണവ്യതിയാന പരിശീലനത്തിന് പോയത്. അവിടെനിന്നും എവറസ്റ്റിൻെറയും, തെക്കൻകോളിൻെറയും, ലോട്സെയുടെയും ഹിമതടത്തിൻെറയും വ്യക്തമായ ദൃശ്യം എനിക്ക് കിട്ടി. ഭയഭക്തിബഹുമാനങ്ങൾ ഉളവാക്കുന്ന ഒരു കാഴ്ചയായിരുന്നു അത്. സാഗരമാതാവിനെ രണ്ടാമതും കണ്ടപ്പോൾ എനിക്കുണ്ടായ വികാരം ഭക്ത്യാദരങ്ങൾ തന്നെയായിരുന്നു. മനഃപൂർവമല്ലാതെതന്നെ എൻെറ കരങ്ങൾ കൂമ്പി, തല കുനിഞ്ഞു.

ഞാൻ മുൻപ് രണ്ടുതവണ എവറസ്റ്റ് കൊടുമുടി കണ്ടിരുന്നു. പക്ഷേ, വളരെ അകലെ നിന്നായിരുന്നു അത്. ബേസ്ക്യാമ്പിലെത്തിയപ്പോൾ എവറസ്റ്റ് കൊടുമുടിയും മറ്റ് ഉപകൊടുമുടികളും ഞാൻ കണ്ടു. കൊടുമുടിത്രയങ്ങളായ എവറസ്റ്റ്, ലോട്ട്സെ, നൂപ്സെ എന്നിവയ്ക്കിടയിൽ ചുളിഞ്ഞ് കിടക്കുന്ന കട്ടിയായ ഹിമനദി കണ്ട് ഞാൻ സ്തംഭിച്ചു നിന്നുപോയി. ഒരു കിലോമീറ്ററോളം നീളത്തിൽ ഖുംബുഹിമപ്പരപ്പ്, ഏതാണ്ട് 600 മീറ്റർ താഴ്ന്നുകിടന്നു. എവറസ്റ്റിൻെറ പടിഞ്ഞാറെ ചുമലിനു ലംബമായി നൂപ്സെയുടെ ചുമലിനടുത്തുകൂടി അത് ഒഴുകുന്നു. അത്യുന്നതങ്ങളിൽ പൊടുന്നനെ ഉണ്ടായ ഒരു പതനമാണ് ഈ ഹിമതടം ഉണ്ടാകാൻ കാരണമായത്. ഉയരത്തിൻെറ കാര്യത്തിൽ ലോകത്തെ നാലാമത്തെ പർവതമായ ലോട്ട്സെയുടെ മുകൾഭാഗം പ്രാസാദ



ഒരു ഇടുക്കു കടക്കുന്നു

ദൃശമായിരുന്നു. ശക്തിയായ പടിഞ്ഞാറൻ കാറ്റിനെ അഭിമുഖീകരിക്കുന്ന ലോട്ട്സെയ്ക്ക് അല്പംപോലും മഞ്ഞ് അതിൻെറ നിറുകയിൽ നിർത്താനാവുകയില്ല. അതിൻെറ പാറക്കിരീടം അതുകൊണ്ട് തവിട്ടു നിറത്തിലും കറുപ്പുനിറത്തിലുമായിരുന്നു.

ഹിമപാതം എന്നതു മഞ്ഞുകട്ടകളും ചരിഞ്ഞു വീഴുന്ന ഗോപുരങ്ങളും ഒക്കെ ഉൾക്കൊള്ളുന്ന അത്യപകടകരമായ നീർച്ചാട്ടമാണ്. ഹിമപ്പരപ്പുകളുടെ ചലനത്തിനു കാരണമാകുന്നത് തുടരെയുണ്ടാകുന്ന ഹിമകമ്പങ്ങളാണ്. അപകടകരമാംവിധം ചരിഞ്ഞുനിൽക്കുന്ന വലിയ മഞ്ഞിൻ പാളികളെയും മറ്റു വസ്തുക്കളെയും ഈ ഹിമകമ്പം തള്ളിയിടുന്നു. നിരുപദ്രവമായ ഒരുപരിതലത്തിൽ പൊടുന്നനെയുണ്ടാകുന്ന ഒരു പിളർപ്പ് പെട്ടെന്ന്വികസിച്ച് അത്യഗാധമായ ഒരു വിള്ളലായി മാറുന്നതിനെക്കുറിച്ച് ആലോചിക്കുകതന്നെ ഭീതിജനകമാണ്. അതിലും ഭയാനകമായ ഒരറിവായിരുന്നു ഒരു ഡസൻ വരുന്ന പർവതാരോഹകരും മറ്റു ഭാരവാഹകരും ദിവസവും ഇഴഞ്ഞും വലിഞ്ഞും നീങ്ങേണ്ടത് ഈ വഴിയിലൂടെയാണെന്നുള്ളത്!

ഒന്നാം ക്യാമ്പ് 6,000 മീറ്റർ ഉയരത്തിൽ ഹിമതടത്തിനു തൊട്ടു മുകളിലായിരുന്നു. രണ്ടാം ക്യാമ്പാവട്ടെ 500 മീറ്റർ കൂടി ഉയരത്തിലും. പിളർപ്പുകൾ നിറഞ്ഞ പടിഞ്ഞാറൻ കൂം എന്നറിയപ്പെടുന്ന പ്രദേശത്തു കൂടി മണിക്കൂറുകൾ തുടർച്ചയായി ശ്രമിച്ചാലേ ഇവിടെയെത്താൻ കഴിയൂ. മൂന്നാം ക്യാമ്പ് 7,200 മീറ്റർ ഉയരത്തിൽ ലോട്ട്സെയുടെ മുഖത്തും. എവറസ്റ്റിനും ലോട്ട്സെയ്ക്കും മധ്യേ കാറ്റും തണുപ്പും ശക്തമായുപദ്രവിക്കുന്ന 7,900 മീറ്റർ ഉയരമുള്ള സ്ഥലത്തെ ക്യാമ്പാണ് നാലാമത്തേത്. ഒറ്റത്തമ്പുള്ള കൊടുമുടിക്യാമ്പാകട്ടെ 8,500 മീറ്റർ ഉയരത്തിൽ, അപകടം നിറഞ്ഞ തെക്കുകിഴക്കൻ പർവതശിഖരത്തിലാണ് സ്ഥാപിക്കേണ്ടത്.

ഹിമതടത്തിനരികിലെത്താൻ ഞാൻ സാഹസികമായ ഉത്സുകത

പ്രകടിപ്പിച്ചു. അന്ന് വൈകുന്നേരം മറ്റു ചിലരുമൊന്നിച്ച് ഹിമതടം തുടങ്ങുന്നതിനടുത്തുള്ള ക്രാംപൺ പോയൻറ്വരെ ഞാൻ പോയി. ഇവിടെ വച്ചാണു പർവതാരോഹകർ, മലകയറ്റത്തിനുള്ള കൂർത്ത ഇരുമ്പുപാദുകം (ക്രാംപൺ) ധരിക്കുക. മഞ്ഞിലും കട്ടിയായ മഞ്ഞു പാളികളിലും കാലുതെറ്റാതിരിക്കാനാണിത് ധരിക്കുന്നത്.

പിറ്റേന്ന് പുതുമുഖങ്ങളിൽ മിയ്ക്കവരും ചേർന്ന്, ഹിമതടത്തിലേയ്ക്കുള്ള വഴിയുടെ പകുതിവരെ സാധനങ്ങൾ എത്തിച്ചു. ഡോ. മിനുമേത്ത, വഴിയിലുണ്ടാക്കപ്പെട്ടിരുന്ന പാലങ്ങളും, അലൂമിനിയം കോവണികളും, മഞ്ഞുപാളികളിലുറപ്പിച്ച കയറുകളും മറ്റു പലതും കാട്ടിത്തന്നു. അവയൊക്കെ ഞങ്ങൾക്ക് മുൻപേപോയ "അഡ്വാൻസ് പാർട്ടി"യുടെ കരവിരുതുകളായിരുന്നു.

മൂന്നാംദിവസം, ഭാരവും വഹിച്ചുകൊണ്ട് ഹിമതടത്തിൽനിന്നും ഒന്നാംക്യാമ്പിലേക്ക് കയറുന്നതിനുള്ള പരിശീലനത്തിനായി നിശ്ചയിക്കപ്പെട്ടിരുന്നു. ഞാനും റീത്താഗോമ്പുവും വർത്തമാനം പറഞ്ഞു നടന്നു. ഓരോ അടിവയ്പിലുമുള്ള അനുഭവങ്ങൾ ബേസ്ക്യാമ്പിലേയ്ക്ക് അറിയിച്ചുകൊണ്ട് ഞങ്ങൾ കയറ്റം തുടർന്നു. ഒന്നാം ക്യാമ്പിലെത്തിച്ചേർന്ന വിവരം അറിയിച്ചപ്പോൾ കേണൽ ഖുല്ലാർ വളരെ സന്തുഷ്ടനായിരുന്നു. കാരണം ഞങ്ങൾ രണ്ടുപേർ മാത്രമാണ് അവിടെയെത്തിയത്.

ആ ഭാഗത്തെക്കുറിച്ചുള്ള സ്ഥിതിവിവരങ്ങൾ അന്വേഷിച്ച് അറിഞ്ഞപ്പോൾ, ഞങ്ങളുടെ തൊട്ടടുത്ത ക്യാമ്പ് ബൾഗേറിയൻ പര്യവേക്ഷണ സംഘത്തിൻെറതാണെന്ന് ഞാൻ മനസ്സിലാക്കി. അവർ പടിഞ്ഞാറെ പർവതശിഖരത്തിലുള്ള വഴിയിലൂടെ കയറാനും ഞങ്ങൾ ഉപയോഗിക്കുന്ന വഴിയിലൂടെ കൊടുമുടിയിൽ നിന്നിറങ്ങാനുമാണു നിശ്ചയിച്ചിരുന്നത്. അഞ്ച് ബൾഗേറിയക്കാർ കൊടുമുടിയിലെത്തിച്ചേർന്നുവെന്നും അതിനവർ കൊടുക്കേണ്ടിവന്ന വില വളരെ അധികമായിപ്പോയി എന്നും ഞങ്ങളറിഞ്ഞു.

## ആരോഹണം ആരംഭിക്കുന്നു

**മെയ് 1-ന് ആരോഹണം തുടങ്ങാനുള്ള ഒരുക്കം പൂർത്തിയായി. തെക്കൻ കോളിലേയ്ക്ക് നിശ്ചയിച്ചിരുന്ന 20 ലോഡ് ഓക്സിജൻ ഉൾപ്പെട്ട ഉപകരണങ്ങളിൽ 12 എണ്ണം എത്തിച്ചേർന്നു കഴിഞ്ഞിരുന്നു. ആവശ്യമുള്ള സാധനങ്ങൾ വഹിച്ചുകൊണ്ട് ഒന്നാംപാർട്ടിയെ അനുഗമിക്കാൻ വേണ്ട സംവിധാനങ്ങളും ഉണ്ടായിരുന്നു.**

**മൂന്ന് ടീമുകളെയും മെയ് 5-നും 6-നുമായി കോളിലേയ്ക്ക് കയറ്റാൻ വേണ്ടി രണ്ടു പാർട്ടികളാക്കിയിരുന്നു. ഒന്നാംപാർട്ടിയിൽ പ്രേംചന്ദ്, റീത്ത, ഫുദോർജി, ചന്ദ്രപ്രഭ, സർദാർ ആംഗ്ദോർജി എന്നിവരായിരുന്നു. അവർ 7-നു തെക്കൻ കോളിലെത്തി. 8-ാംതീയതി പ്രേംചന്ദും റീത്തയും ആംഗ്ദോർജിയും ചേർന്ന് ഒന്നാം കൊടുമുടിസംഘം രൂപീകരിക്കേണ്ടിയിരുന്നു. അന്നു കൊടുമുടികയറിയശേഷം വൈകുന്നേരം തെക്കൻ കോളിൽ മടങ്ങിയെത്തുകയായിരുന്നു അവരുടെ പരിപാടി. അന്നുതന്നെ (മെയ് 8) ഫുദോർജിയും ചന്ദ്രപ്രഭയും എട്ട് ഷെർപ്പാകളും ഉൾപ്പെട്ട രണ്ടാം കൊടുമുടിസംഘം, 8,500 മീറ്റർ ഉയരത്തിൽ അഞ്ചാം ക്യാമ്പ് ഉണ്ടാക്കുകയും വേണം. രാത്രി അവരവിടെ തങ്ങുകയും രാവിലെ കൊടുമുടി കയറി മടങ്ങിയെത്തുകയും വേണം. ഞാനും, ലോപ്സാംഗ്ഷെറിംഗ്, മഗൻബിസ്സാ, എൻ.ഒ. ഷെർപ്പാ എന്നിവരും ഉൾപ്പെട്ട മൂന്നാം സംഘം മെയ് 8-നു തെക്കൻ കോളിലെത്തുകയും 9-നു കൊടുമുടി കയറാൻ ശ്രമിക്കുകയും വേണം. അതിമോഹം നിറഞ്ഞ ഈ പദ്ധതി വിജയിക്കണമെങ്കിൽ ധാരാളം ഷെർപ്പകൾ സഹായത്തിനുണ്ടാവണം.**

പക്ഷേ, ഇത് നടപ്പില്ലായിരുന്നു. ചന്ദ്രപ്രഭയോടും ഫൂദോർജിയോടും ഒപ്പം എട്ട് ഷെർപ്പാകൾ പോകേണ്ടതിന് പകരം രണ്ടുപേർമാത്രമാണ് പോയത്. അതുകൊണ്ട് ഈപാർട്ടിക്ക് ഒരവസരം മാത്രംകൊടുക്കാനും തൻെറ സ്ഥാനം ഫൂദോർജിക്ക് നൽകാനും പ്രേംചന്ദ് തീരുമാനിച്ചു. ചന്ദ്രപ്രഭ തെക്കൻകോളിൽ മടങ്ങിയെത്തി. ഫൂദോർജി റീത്തയോടും ആംഗ്ദോർജിയോടും ഒന്നിച്ച് കൊടുമുടി ക്യാമ്പിൽ രാത്രികഴിച്ചു.

ഇവർ മൂവരും മെയ് 9-നു രാവിലെ 7 മണിക്ക് പുറപ്പെട്ടു. ഒരു മണിക്കൂർ കയറിക്കഴിഞ്ഞപ്പോൾ ആംഗ് ദോർജിയുടെ പാദങ്ങൾ തണുത്ത് മരവിച്ചു. പാദങ്ങൾ വീങ്ങുമെന്നു ഭയന്ന് മടങ്ങിപ്പോരാൻ അദ്ദേഹം തീരുമാനിച്ചു. അദ്ദേഹത്തോടൊപ്പമുണ്ടായിരുന്ന റീത്ത ചഞ്ചല ചിത്തയായിത്തീർന്നു. 20 അടിമുകളിൽ ഫൂദോർജി, റീത്തതന്നോടൊപ്പം വരുന്നോ എന്നറിയാൻ കാത്തുനിന്നിരുന്നു.

ഫൂദോർജി ലക്ഷ്യത്തിലെത്താൻ 200 മീറ്റർ മാത്രം ബാക്കി നിൽക്കെ അദ്ദേഹത്തിൻെറ ഓക്സിജൻ തീർന്നുപോയി. പക്ഷേ, അസാമാന്യമായ കരുത്തും ദൃഢനിശ്ചയവുമുള്ള അദ്ദേഹം കയറ്റം തുടർന്നു. 12.30-ന് അദ്ദേഹം കൊടുമുടിയിലെത്തി. ഈ അസാധാരണനാണ് ഓക്സിജനില്ലതെ എവറസ്റ്റ് കൊടുമുടി കയറുന്ന ഇൻഡ്യയുടെ ആദ്യത്തെ പർവതാരോഹകൻ.

മെയ് 8-നു ഞങ്ങളുടെ പാർട്ടി മൂന്നാം ക്യാമ്പിൽനിന്ന് തെക്കൻ കോളിലേയ്ക്ക് നീങ്ങി. ഞാൻ ഓക്സിജനില്ലാതെയാണ് കയറിയത്. കാരണം, ഓക്സിജൻ കുറവായിരുന്നു. തെക്കൻ കോളിലേയ്ക്ക് ഒരു മണിക്കൂർകൂടി കയറാനിരിക്കെ കയറ്റം വളരെ വിഷമം പിടിച്ചതും സാവധാനവുമായിത്തോന്നി എനിക്ക്. കാരണം ഏറ്റവും കുത്തനെയുള്ള ഭാഗമായിരുന്നു അത്. പിന്നെ ശക്തിയായ കാറ്റും വീശിയിരുന്നു.

അപ്പോളാണ് കോളൽനിന്നും ഒരാൾ താഴേയ്ക്കുവരുന്നതു ഞാൻ കണ്ടത്. എനിക്കുവേണ്ടി ഒരു ഓക്സിജൻ സിലിണ്ടറുമായി വരുന്ന

എൻ.ഡി. ഷെർപ്പാ ആയിരുന്നു അത്. അതെന്നെവല്ലാതെ സ്പർശിച്ചു. പിന്നീട് ഓക്സിജനോടുകൂടിയ കയറ്റം വളരെ എളുപ്പമായിരുന്നു.

ഇതിനിടെ 'കൊടുമുടികയറിയ ബൾഗേറിയൻ ജോഡികൾ 24 മണിക്കൂർ വൈകിയാണു തെക്കൻ കോളിലേക്ക് മടങ്ങിയത്. കൊടുമുടിയിൽ നിന്നു മടങ്ങുകയായിരുന്ന ഫുദോർജി തളർന്നവശരായ ബൾഗേറിയക്കാരെ സഹായിച്ചു. എൻ.ഡിയേയും ലോപ്സാംഗിനേയും രക്ഷാപ്രവർത്തനങ്ങൾക്കുവേണ്ടി തിരിച്ചുവിടേണ്ടിവന്നതിനാൽ, 9-ാംതീയതിയിലെ ഞങ്ങളുടെ കയറ്റം വേണ്ടെന്നുവച്ചു. അതുകൊണ്ടു ഞങ്ങൾ ക്യാമ്പ് രണ്ടിലേയ്ക്കു മടങ്ങിപ്പോന്നു.



സൗത്ത്കോൾ : നാലാം ക്യാമ്പ്

## വിധി നിർണായകമായ രാത്രി

1984 മെയ് 15, 16 തീയതികൾ — ബുദ്ധപൂർണിമ! ലോട്ട്സെ പർവതത്തിലെ മഞ്ഞ് കട്ടിപിടിച്ച്, കിഴ്ക്കാംതൂക്കായ ചെരിവിലെ വർണപ്പകിട്ടാർന്ന നൈലോൺ ടെൻറിലായിരുന്നു ഞാൻ. ക്യാമ്പിൽ പത്തുപേർ വേറെയും ഉണ്ടായിരുന്നു. ലോപ്സാംഗ്ഷെറിംഗ് ആയിരുന്നു എൻെറ ടെൻറിലുണ്ടായിരുന്നത്. എൻ.ഡി. ഷെർപ്പായും മറ്റ് എട്ടു കരുത്തരായ ഷെർപ്പാ പോർട്ടർമാരുമായിരുന്നു മറ്റു ടെൻറുകളിൽ. രാത്രി 12.30-ന് ഞാൻ നല്ല ഉറക്കമായിരുന്നു. എൻെറ നെറ്റിയിൽ എന്തോ കട്ടിയായ വസ്തുവന്ന് ശക്തിയായി ഇടിച്ചു. ഞാൻ ഞെട്ടിയുണർന്നു! വലിയൊരു പൊട്ടിത്തെറി ശബ്ദം കേട്ടു. എനിക്ക് കടുത്ത തണുപ്പുതോന്നി. എൻെറമേൽ എന്തോ കട്ടിയായ വസ്തു നിരങ്ങി നീങ്ങി. ശരീരം ഞെരിഞ്ഞമർന്നു. എനിക്ക് ശ്വസിക്കാൻ തന്നെ വിഷമമായി.

എന്താണ് സംഭവിച്ചത്? ലോട്ട്സെ ഹിമപ്പരപ്പിൽ ഞങ്ങളുടെ ക്യാമ്പിന് തൊട്ടുമുകളിലായി വലിയൊരു മഞ്ഞുഗോപുരം ഇടിഞ്ഞ് വീണു. ഒരു എക്സ്പ്രസ് ട്രെയിനിൻെറ വേഗതയിൽ വലിയ മഞ്ഞുഫലകങ്ങളും, പൊടിഞ്ഞതും കട്ടിയായതുമായ ഹിമശകലങ്ങളുംഎല്ലാം ചേർന്നു ഗർജനമുതിർത്തുകൊണ്ട് താഴേക്ക് ഒഴുകിവരികയാണുണ്ടായത്. എല്ലാവർക്കും പരിക്കുപറ്റി. ഭാഗ്യവശാൽ ആരും മരിച്ചില്ല.

ലോപ്സാംഗ് തൻെറ സ്വിസ് കത്തിയുപയോഗിച്ചു ടെൻറ് കീറി പുറത്ത്ചാടി. എന്നെ രക്ഷിക്കാൻ തിരക്കിട്ട് ശ്രമം തുടങ്ങി. താമസിച്ചിരുന്നുവെങ്കിൽ മരണം ഉറപ്പായിരുന്നു. വലിയ മഞ്ഞ്പാളികൾ നിരക്കിയും

ഉന്തിത്തള്ളിയും മാറ്റിയശേഷം എനിക്കുചുറ്റുമുള്ള ഉറച്ച മഞ്ഞ് കുഴിച്ചു മാറ്റി അദ്ദേഹം എന്നെ ആശവക്കുഴിയിൽനിന്നു പുറത്തെടുത്തു.

അടുക്കളപ്പുരയൊഴിച്ച് മറ്റൊരു ടെൻറും ബാക്കിയുണ്ടായിരുന്നില്ല. ഞാനും ലോപ്സാംഗും അവിടെ അഭയംതേടി. എൻ.ഡി. അവിടെയിരുന്ന് "വാക്കിടാക്കി"യിലൂടെ രണ്ടാം ക്യാമ്പുമായി സംസാരിക്കുകയായിരുന്നു. തന്റെ രണ്ടുമൂന്ന് വാരിയെല്ലുകൾ ഒടിഞ്ഞുവെന്ന് എൻ.ഡി. പറഞ്ഞു. ഒരു ഷെർപ്പയുടെ കാലൊടിയുകയും വേറെ കുറെ പരിക്കുകൾ പറ്റുകയും ചെയ്തു. ഞരക്കങ്ങളും സഹായത്തിനായുള്ള നിലവിളികളും എല്ലായിടത്തുനിന്നും ഉയർന്നുകേട്ടു. എൻ.ഡി. രണ്ടാം ക്യാമ്പിനോട് പറഞ്ഞത് എല്ലാവരും നഷ്ടമായിട്ടില്ല എന്നാണ്. പര്യവേക്ഷണത്തിൽ ഇങ്ങനെ കുറെയേറെ യുദ്ധംവേണ്ടിവരും.

ഞങ്ങളെല്ലാവരും അടുക്കളയിലും ചുറ്റുമായി ഒത്തുകൂടി. എന്റെ പ്രഥമശുശ്രൂഷാപെട്ടിയിൽനിന്ന് വേദനസംഹാരി ഗുളികകൾ ഞാനെ



ക്യാമ്പ് : ഹിമപാതത്തിനുശേഷം

ല്ലാവർക്കും നൽകി. പിന്നീട് അല്പം ചൂടുപാനീയവും നൽകി. അതോടെ എന്നെ ചൂഴ്ന്നുനിന്നിരുന്ന വിഷാദത്തിനും നിരാശയ്ക്കും ഒരയവുണ്ടായി.

ഒട്ടുംവൈകാതെ രക്ഷാസംഘത്തെ അയയ്ക്കാമെന്ന് നേതാവ് പറഞ്ഞു. കീജയും ബിസ്സായും ക്യാമ്പ് ഒന്നിൽവച്ച് വാക്കീടാക്കിയിലൂടെ വിവരം അറിഞ്ഞ നിമിഷത്തിൽ, ആ രാത്രിയിൽത്തന്നെ പുറപ്പെട്ടു. രണ്ടാം ക്യാമ്പിൽ നിന്നും 4 പേർ പുറപ്പെട്ടു. ഒപ്പം അവിടുത്തെ പാചകക്കാരനും പ്രവർത്തനനിരതനായി.

പുലരും മുൻപുതന്നെ ഞങ്ങൾ ഞങ്ങളുടെ ഉപകരണങ്ങൾ കുഴിച്ചെടുക്കാൻ തുടങ്ങി. എന്റെ തുണിസഞ്ചിയിൽ സൂക്ഷിച്ചിരുന്ന ദുർഗാദേവിയുടെ വിഗ്രഹത്തെക്കുറിച്ചായിരുന്നു എന്റെ ചിന്ത മുഴുവൻ. എല്ലാ പ്രഭാതത്തിലും സന്ധ്യകളിലും ഞാനതിനെ വന്ദിച്ച് ഉന്മേഷം ഉൾക്കൊള്ളുക പതിവാണ്. തുണിസഞ്ചി കണ്ടെടുത്തതും ഞാനതിന്റെ സൈഡ്



പരിക്കേറ്റവരെ രക്ഷിക്കുന്നു

പോക്കറ്റ് പരിശോധിച്ചു. മഞ്ഞിൽ തണുത്തു മരവിച്ച ആ ലോഹവിഗ്ര ഹം എൻെറ കയ്യിൽ തടഞ്ഞു. ഞാനതെടുത്ത് നിറുകയിൽവച്ച് സമാധാ നിച്ചു. എനിക്കെല്ലാമുണ്ട്. ഏതൊരുശക്തിയാണോ എന്നെ അപകട ത്തിൽനിന്ന് രക്ഷിച്ചത് ആ ശക്തി ഇപ്പോഴും എന്നോടൊപ്പമുണ്ട്. അതെന്നെ മുന്നോട്ട് കൈപിടിച്ച് നടത്തും. ആ രാത്രിയിലെ അനുഭവം എൻെറ എല്ലാ ഭയങ്ങളും അകറ്റി.

രക്ഷാപ്രവർത്തകർ വളരെവേഗം എത്തിച്ചേർന്നു. 16-ാംതീയതി 8 മണിക്ക് ഞങ്ങളെല്ലാവരും രണ്ടാംക്യാമ്പിൽ എത്തിച്ചേർന്നു. പെട്ടെന്നു ണ്ടാക്കിയ ഒരു സ്ട്രെച്ചറിൽ കാലൊടിഞ്ഞ ഷെർപ്പയെ താഴേയ്ക്കു കൊണ്ടുവന്നു. ഞങ്ങളുടെ നേതാവ് ഖുല്ലാറിൻെറ അഭിപ്രായത്തിൽ "ഉന്നതങ്ങളിലെ രക്ഷാപ്രവർത്തനത്തിൽ നല്ലൊരു ചുവടുവയ്പായിരു ന്നു" അത്.



ഉയരങ്ങളിൽ ഓക്സിജൻ മാസ്കുമായി ഉറക്കം

## ഉദ്വേഗപൂർണമായ നാടകം

അടുത്ത പര്യവേക്ഷണത്തിനായി നിശ്ചയിക്കപ്പെട്ടത് കെ.ഐ. കുമാർ, ജയ്ബഹുഗുണ, മഗൻബിസ്സാ, ഡോ. മിനുമേത്താ എന്നിവരായിരുന്നു. ആ ടീമിലെ സ്ത്രീ പ്രതിനിധിയാകാനുള്ള ഭാഗ്യം എനിക്കാണു ലഭിച്ചത്. ലാട്ടൂ, പുൽസർ തുടങ്ങി കിട്ടാവുന്ന എല്ലാ പരിചയ സമ്പന്നരായ ഷെർപ്പാകളും ടീമിന്റെ സഹായത്തിനുണ്ടായിരുന്നു. വിഭവശേഷി അനുവദിക്കുന്ന പക്ഷം ഒന്നാം പാർട്ടിക്ക് പിന്നാലെ രണ്ടാം ടീമും ഉണ്ടാകും. രണ്ടാം ടീമിൽ സ്ത്രീകളാരും ഉണ്ടാവില്ല.

ഓക്സിജന്റെ ഉപയോഗം പരിമിതപ്പെടുത്താൻ വേണ്ടി പുരുഷന്മാരാരും തെക്കൻ കൊളിലെത്തുംവരെ ഓക്സിജൻ ഉപയോഗിച്ചില്ല. എങ്കിലും പകുതി വഴിയായപ്പോൾ ബിസ്സയുടെ കാൽ മരവിച്ചതുകൊണ്ട് അദ്ദേഹത്തിന് ഓക്സിജൻ ഉപയോഗിക്കാൻ അനുവാദം കിട്ടി. എന്റെ ശക്തി വരുന്ന ദിവസങ്ങളിലേയ്ക്കുകൂടി ക്ഷയിക്കാതിരിക്കേണ്ടതിനാൽ മിനിറ്റിൽ രണ്ടു ലിറ്റർ ഓക്സിജൻ വീതം ശ്വസിക്കാൻ എനിക്ക് നിർദേശം കിട്ടി. തെക്കൻ കോളിൽ എത്തിച്ചേർന്നപ്പോൾ എന്നിൽ പ്രകടമായിക്കണ്ട പ്രസരിപ്പ് ഈ തീരുമാനം വളരെ ബുദ്ധിപൂർവമായിരുന്നു എന്നു തെളിയിച്ചു.

തെക്കൻ കോളിലെ ക്യാമ്പിലെത്തിച്ചേർന്ന ഉടനെ ഞാൻ അടുത്ത ദിവസത്തെ കയറ്റത്തിനുള്ള തയ്യാറെടുപ്പ് തുടങ്ങി. ആഹാരസാധനങ്ങളും, പാചകവാതകവും, ഓക്സിജൻ സിലിണ്ടറുകളും ഞാൻ സംഘടിപ്പിച്ചു. 1.30-നു ബിസ്സാ—വരുമ്പോൾ ഞാൻ ചായയ്ക്ക് വെള്ളം തിളപ്പിക്കുകയായിരുന്നു. കെ.ഐ., ജെയ്, മീനു എന്നിവർ വളരെ പിന്നിലായി

രുന്നു. നാളെ അവരോടൊപ്പമാണു ഞാനും കയറേണ്ടത്. അവർ നല്ല ഭാരം പേറുകയും ഓക്സിജൻ ഉപയോഗിക്കാതിരിക്കുകയും ചെയ്യുന്നതുകൊണ്ടായിരുന്നു താമസം നേരിടുന്നത്.

ഉച്ചയ്ക്കുശേഷം ഞാൻ എൻെറ സഖാക്കളെ സഹായിക്കാനുറച്ചു. ഒരു ഫ്ളാസ്കിൽ ചൂടുചായയും മറ്റൊന്നിൽ ജ്യൂസുമായി ഞാൻ ശീതക്കാറ്റിലേയ്ക്ക് ഇറങ്ങി.

ക്യാമ്പ്പ്രദേശം വിടുംമുൻപുതന്നെ മിനുവിനെ ഞാൻ കണ്ടു. ജയ്യും, കെ.ഐ.യും കുറെ പിന്നിലായിരുന്നു. ജയ് എന്നോടു നന്ദിപൂർവം ചായവാങ്ങിക്കുടിച്ചു. എന്നിട്ട് ഇനിയങ്ങോട്ട് പോകേണ്ട എന്നുപറഞ്ഞു. പക്ഷേ, എനിക്ക് കെ.ഐ.യുടെ അടുത്തുകൂടി എത്തേണ്ടിയിരുന്നു. കുറേക്കൂടി താഴേയ്ക്കിറങ്ങിയപ്പോൾ ഞാൻ അദ്ദേഹത്തെ കണ്ടു.

കുറെക്കഴിഞ്ഞ് ലാട്ടൂവും ബിസായും തെക്കൻ കോളിൽനിന്നും ഞങ്ങളെ തേടിയെത്തി. പിന്നെ ഞങ്ങളെല്ലാവരും ചേർന്നു "ഭൂമിയിലെ ഏറ്റവും ആതിഥ്യവിമുഖമായ" പ്രദേശം എന്നറിയപ്പെടുന്ന ക്യാമ്പിലേയ്ക്ക് മടങ്ങി.



ആഹാരം ചൂടാക്കുന്നു

## എവറസ്റ്റിലെത്തുകയെന്ന എന്റെ നിശ്ചയം

ഞാൻ പുലർച്ചെ നാലുമണിക്കുണർന്നു. മഞ്ഞുരുക്കി ചായ ഉണ്ടാക്കി. ഒരു ഷക്ഷണം ചോക്കലേറ്റും കുറച്ച് ബിസ്ക്കറ്റും ചായയുമൊക്കെ കഴിച്ച് 5.30-നു ഞാനെന്റെ ടെൻറു വിട്ടു. ആംഗ്ദോർജി പുറത്തു നിൽക്കുന്നുണ്ടായിരുന്നു. മറ്റാരെയും കണ്ടില്ല.

ആംഗ്ദോർജി ഓക്സിജനില്ലാതെ കയറാനാണു നിശ്ചയിച്ചിരുന്നത്. പക്ഷേ അദ്ദേഹത്തിന്റെ പാദങ്ങൾ ഇതു മൂലം മരവിക്കാനിടയുണ്ട്. അതുകൊണ്ടു കൊടുമുടിയിൽ അധികം നിൽക്കാനോ രാത്രി കൊടുമുടി ക്യാമ്പിൽ കഴിക്കാനോ അദ്ദേഹം ആഗ്രഹിച്ചില്ല. അതുകൊണ്ട് ഒന്നുകിൽ കൊടുമുടിയിലെത്തിയാലുടനെ തെക്കൻ കൊളിലേയ്ക്ക് മടങ്ങണം, അല്ലെങ്കിൽ ഈ പരിപാടിതന്നെ ഉപേക്ഷിക്കണം.

അദ്ദേഹം പുറപ്പെടാൻ തിരക്കുകൂട്ടുകയായിരുന്നു. ഞാനും അദ്ദേഹത്തിന്റെ ഒപ്പം ചെല്ലുമോ എന്നു ചോദിച്ചു. ഒരു ദിവസംകൊണ്ടു കൊടുമുടിയിലെത്തി മടങ്ങുകയെന്നതു വളരെ അത്യധ്വാനകരമായ കാര്യമാണ്. പിന്നെ ആംഗ്ദോർജിക്ക് കാൽ മരവിപ്പുണ്ടായാൽ അതിലേറെ കുഴപ്പമാകും. എങ്കിലും ആംഗ്ദോർജിയിലും എന്റെ കരുത്തിലും എനിക്ക് പൂർണവിശ്വാസമുണ്ടായിരുന്നു. മാത്രമല്ല, മറ്റാരും ആ സമയത്ത് പുറപ്പെടാൻ തയ്യാറുമായിരുന്നില്ല.

6.20-നു ഞങ്ങൾ തെക്കൻകോൾവിടുമ്പോൾ അതൊരു നല്ല ദിവസമായി തോന്നി. ഒരു നനുത്ത കാറ്റുവീശിയിരുന്നു. കടുത്ത തണുപ്പുമുണ്ട്. എങ്കിലും എന്റെ പ്രത്യേക വേഷവിധാനങ്ങൾക്കുള്ളിൽ എനിക്ക് തണുപ്പ് അനുഭവപ്പെട്ടില്ല. ഞങ്ങൾ കയറ്റം തുടങ്ങി. ആംഗ്ദോർജി ഒരു

കൃത്യഅകലം പാലിച്ചിരുന്നു. എനിക്കദ്ദേഹത്തോടൊപ്പം എത്താൻ വിഷമം തോന്നിയതുമില്ല. കുത്തനെയുള്ള കയറ്റങ്ങൾ കണ്ണാടിപ്പലകകൾ പോലെ കട്ടിയേറിയതും തിളങ്ങുന്നതുമായിരുന്നു. മഞ്ഞുകോടാലികൾ ഉപയോഗിക്കേണ്ടിവന്നു ഞങ്ങൾക്ക്. ഞാൻ ഓരോ ചുവടും ഏറിയ ശ്രദ്ധയോടെയാണു വച്ചിരുന്നത്.

രണ്ടുമണിക്കൂറിനുള്ളിൽ ഞങ്ങൾ കൊടുമുടിക്യാമ്പിലെത്തിച്ചേർന്നു. ആംഗ്ദോർജി തിരിഞ്ഞ് എന്നോട് ക്ഷീണിച്ചോ എന്നന്വേഷിച്ചു. അദ്ദേഹത്തെ ആഹ്ലാദിപ്പിച്ചുകൊണ്ട് എൻെറ മറുപടി ഉയർന്നു, "ഇല്ല." ആദ്യത്തെ പാർട്ടി 4 മണിക്കൂർകൊണ്ടേ ഇവിടെയെത്തിയുള്ളു എന്നും ഈ മട്ടിൽ പോയാൽ ഞങ്ങൾക്ക് കൃത്യം 1 മണിക്ക് കൊടുമുടിയിൽ എത്താമെന്നും അദ്ദേഹം പറഞ്ഞു.

ലാട്ടു ഞങ്ങളുടെ പിന്നാലെ വരുന്നുണ്ടായിരുന്നു. തെക്കെ കൊടുമുടിയിൽ ഞങ്ങൾ വിശ്രമിക്കവെ അയാളും എത്തി. അല്പം ചായ കുടിച്ചിട്ട് ഞങ്ങൾ കയറ്റം തുടർന്നു. ലാട്ടുകൊണ്ടുവന്നിരുന്ന നൈലോൺ കയർക്കൊണ്ട് ഞാനുംദോർജിയും തമ്മിൽ ബന്ധിച്ചു. ലാട്ടു ബാലൻസ് കിട്ടുന്നതിനു വേണ്ടി ആ കയറിൽ പിടിച്ചുകൊണ്ട് മധ്യത്തിൽ നടന്നു.

ഇത്രയും ഉയരത്തിൽ ഉപയോഗിക്കേണ്ട നാല്ലിറ്റർ ഓക്സിജനു പകരം രണ്ടരലിറ്റർ ഓക്സിജനേ ഞാൻ ഉപയോഗിക്കുന്നുള്ളു എന്നു ലാട്ടു മനസ്സിലാക്കി. അദ്ദേഹം എൻെറ ഓക്സിജൻ കുറെക്കൂടി വർധിപ്പിച്ചപ്പോൾ കയറ്റംകയറുന്നതു കുടുതൽ എളുപ്പമായി എനിക്കു തോന്നി.

ആംഗ്ദോർജി ഒരടയാളം കാണിച്ചു. ഞാനാകെ ത്രസിച്ചുനിന്നു. ഞങ്ങഴുടെ ലക്ഷ്യം തൊട്ടടുത്ത് ആയിരുന്നു. വീണ്ടെടുത്തപരമാവധി ഉത്സാഹത്തിമിർപ്പോടെ ഏതാനും സെക്കൻറുകൾക്കുള്ളിൽ ഞാനും മുകളിലെത്തി. സൂര്യപ്രകാശത്തിൽ മഞ്ഞിന് മാർദവമേറിയതുകൊണ്ടു കയറ്റം മുൻപത്തേക്കാൾ എളുപ്പമായിരുന്നു.

പൊടിമഞ്ഞിലൂടെ ഇഴഞ്ഞു വലിഞ്ഞു ഞങ്ങൾ നടന്നു. കുറച്ച് ചുവടുകൾ വച്ചുകഴിഞ്ഞപ്പോൾ ഏതാനും മീറ്ററുകൾക്കപ്പുറം പിന്നെ മുകളിലേയ്ക്കൊന്നുമുണ്ടായിരുന്നില്ല. അവിടെ നിന്നങ്ങോട്ടു കുത്തനെയുള്ള ഇറക്കമാണ്.

എൻെറ ഹൃദയം നിശ്ചലമായതുപോലെ! ഞാൻ വിജയിച്ചിരിക്കുന്നു. അതെ, 1984 മെയ് 23-ന് 1.07 മണിക്ക് എവറസ്റ്റ്കൊടുമുടിയുടെ മുകളിൽനിന്ന ഞാനായിരുന്നു എവറസ്റ്റ് കീഴടക്കുന്ന ആദ്യത്തെ ഇന്ത്യൻ വനിത.



കൊടുമുടിയിൽ

## സാഗർ മാതാവിന് പ്രണാമം

എവറസ്റ്റ് കൊടുമുടിയുടെ തുഞ്ചത്ത് കഷ്ടിച്ച് രണ്ട് പേർക്ക് ചേർന്നുനിൽക്കാനുള്ള ഇടമേ ഉണ്ടായിരുന്നുള്ളു. ചുറ്റുപാടും ആയിരക്കണക്കിന് മീറ്റർ താഴ്ച്ചയിൽ കുത്തനെയുള്ള ചരിവ്. സ്വരക്ഷമാത്രമായിരുന്നു. അപ്പോൾ ഞങ്ങളുടെ ഏകതാത്പര്യം. മഞ്ഞ്കോടാലികൾ ആവുന്നത്ര താഴ്ത്തി അതിൽ നങ്കൂരമുറപ്പിച്ചാണ് ഞങ്ങളുടെ നിൽപ്പ്. ആ നിലയിൽ ഞാൻ മുന്നോട്ട് കുനിഞ്ഞ് നെറ്റി തറയിൽ മുട്ടിച്ച് സാഗർമായെ ചുംബിച്ചു. എൻെറ തുണിസഞ്ചിയിൽനിന്ന് ദുർഗാമാതാവിൻെറയും, ഹനുമാൻെറയും രൂപങ്ങളെടുത്ത് ഞാനവയെയും വണങ്ങി. അവ ഒരു ചുവന്ന തുണിയിൽ പൊതിഞ്ഞ് ഞാൻ ഒരു പ്രാർഥനയോടെ മഞ്ഞിൽ കുഴിച്ചിട്ടു. ആഹ്ലാദത്തിൻെറ ആ നിമിഷങ്ങളിൽ ഞാനെൻെറ മാതാപിതാക്കളെയും സ്മരിച്ചു.

എഴുന്നേറ്റുനിന്ന് രണ്ടുകൈകകളും കൂപ്പി തലകുനിച്ച് ഞാൻ ആംഗ് ദോർജിയെ വണങ്ങി. അദ്ദേഹമായിരുന്നല്ലോ ഈ കയറ്റത്തിൽ എൻെറ വഴികാട്ടിയും ഈ നേട്ടങ്ങൾക്ക് എന്നെ പ്രേരിപ്പിച്ച് ധൈര്യം പകർന്ന ആളും! ഓക്സിജൻ കൂടാതെ രണ്ടാമതും എവറസ്റ്റിലെത്തിയതിന് ഞാനദ്ദേഹത്തെ അഭിനന്ദിക്കുകയും ചെയ്തു. അദ്ദേഹമെന്നെ കെട്ടിപ്പുണർന്നുകൊണ്ട് പറഞ്ഞു. "ചേച്ചി, വളരെ സന്തോഷം തോന്നുന്നു. നിങ്ങളിത് ഭംഗിയായി നിർവഹിച്ചു."

അല്പംകൂടി കഴിഞ്ഞ് സോനാ പുൽസർ എത്തി ഫോട്ടോ എടുക്കാൻ തുടങ്ങി. അതിനിടെ നാലുപേർ മുകളിലെത്തിയ വിവരം ലാട്ടു നേതാവിനെ അറിയിച്ചു. പിന്നീട് "വാക്കിടാക്കി" — എനിക്ക് നൽകി.

കേണൽ ഖുല്ലാർ ഞങ്ങളുടെ നേട്ടത്തിൽ വളരെ സന്തുഷ്ടനായിരുന്നു. എന്നെ അഭിനന്ദിച്ചുകൊണ്ടദ്ദേഹം പറഞ്ഞു. "നിന്റെയീ അസാമാന്യനേട്ടത്തിന് വഴിയൊരുക്കിയ നിന്റെ മാതാപിതാക്കളെയും ഞാൻ അനുമോദിക്കുന്നു." രാഷ്ട്രം എന്നെ ഏറെ ആദരിക്കുമെന്നും ഇങ്ങോട്ടു പോന്നപ്പോൾ കണ്ട നാടാവില്ല ഞാൻ തിരകെ ചെല്ലുമ്പോൾ കാണുകയെന്നും അദ്ദേഹം തുടർന്നു പറഞ്ഞു.

ഞങ്ങൾ നാലുപേരും അന്യോന്യം ആലിംഗനംചെയ്ത് പുറത്ത് തട്ടി അഭിനന്ദിച്ചു. നേപ്പാൾ-ഇന്ത്യൻ ദേശീയപതാകകളും എന്റെ വകയായി "ഏഴുസഹോദരികളുടെ" കൊടിയും, TISCO-യുടെ കൊടിയും അവി



ശൃംഗത്തിന്റെ തെക്കുകിഴക്കേ അതിരിൽ ആംഗ്ദോർജി, ലാട്ടു എന്നിവരോടൊപ്പം

ടെ സ്ഥാപിച്ചു. ഫോട്ടോയും എടുത്തു.

കൊടുമുടിക്കു മുകളിൽ 43 മിനിറ്റ് ഞങ്ങൾ ചെലവഴിച്ചു. ഉയർന്നു നിൽക്കുന്ന ഗോപുരരാക്ഷസന്മാരായ ലോട്സെ, നൂപ്സെ, മകാലു എന്നിവ എവറസ്റ്റിനു മുന്നിൽ കുള്ളന്മാരായി മാറി. കൊടുമുടിയിൽ മഞ്ഞ് മൂടാതെ കിടന്ന ഭാഗത്തുനിന്നും ചില കല്ലുകൾ ഞാൻ ശേഖരിച്ചു.

1.55-ന് ഞങ്ങൾ മടക്കയാത്ര ആരംഭിച്ചു. കയറുന്നതിനേക്കാളേറെ അപകടകരമാണ് ഇറക്കമെന്നതിനാൽ വളരെ ശ്രദ്ധിക്കണമെന്ന് എനിക്കറിയാമായിരുന്നു. പക്ഷേ, വളരെ പ്രധാനപ്പെട്ട ഒരു കാര്യം എനിക്കത്ര അറിയില്ലായിരുന്നു. മഞ്ഞുകണ്ണട ധരിക്കുന്നത് സൂര്യപ്രകാശം മഞ്ഞിൻ പാളികളിൽ തട്ടി കണ്ണിലേക്കടിച്ച് കാഴ്ചയില്ലാതായിപ്പോകുന്നതു തടയാനാണ് എന്നും മറ്റുമാണ് ഞാൻ ധരിച്ചിരുന്നത്, അതുകൊണ്ട് ഞാൻ കണ്ണട മാറ്റി. പക്ഷേ, സത്യത്തിൽ അൾട്രാവയലറ്റ് രശ്മികളാണ് അന്ധതയുണ്ടാക്കുന്നത്. മഞ്ഞും അതിൽനിന്നടിക്കുന്ന പ്രകാശവുമായൊന്നും അതിനു ബന്ധമില്ല.

എൻെറ അശ്രദ്ധ എനിക്ക് നല്ല ശിക്ഷ നല്കി. പെട്ടെന്നു രണ്ടു കണ്ണുകൾക്കും ശക്തിയായ വേദന തുടങ്ങി. ക്യാമ്പിൽ തിരിച്ചെത്തിയ ശേഷം അതുമൂലം എനിക്കൊരു ഉറക്കഗുളിക കഴിക്കേണ്ടിവന്നു.

ആംഗ്ദോർജി വേഗത്തിലാണിറങ്ങിയത്. ഞാൻ പക്ഷേ, വളരെ സൂക്ഷിച്ചുമാത്രമേ ചുവടുവച്ചുള്ളു. തെക്കൻ കോളിലെത്താൻ കുറച്ചുദൂരം മാത്രം ബാക്കിനില്ക്കേ അത്ഭുതത്തോടെ ഞാനതു കണ്ടു. മഗൻബിസ്സാ ആ നേരംതെറ്റിയനേരത്ത് കയറിവരുന്നു.

ഞാനും ആംഗ്ദോർജിയും 5 മണിക്കുതന്നെ തെക്കൻ കോളിലെത്തിച്ചേർന്നിരുന്നു. വെറും പത്തു മണിക്കൂറും 40 മിനിട്ടുകളും കൊണ്ടു കൊടുമുടി കയറി മടങ്ങിയെത്തിയതിന് എല്ലാവരും ഞങ്ങളെ അഭിനന്ദിച്ചു.

ഞാനെൻെറ ടെൻറിലേക്ക് പ്രവേശിക്കെ മേജർ കെ.ഐ. കുമാർ,

കേണൽ ഖുല്ലാറിനോട് "വാക്കിടോക്കി"യിലൂടെ പറയുന്നതു ഞാൻ കേട്ടു. "വിശ്വസിക്കാമെങ്കിൽ വിശ്വസിക്കൂ സർ, ബചേന്ദ്രി വെറും മൂന്നു മണിക്കൂർകൊണ്ടു മടങ്ങിയെത്തി. മാത്രമല്ല അവൾക്കൊരു ക്ഷീണവുമില്ല. രാവിലെ പുറപ്പെടുമ്പോൾ എങ്ങനെയിരുന്നോ അങ്ങിനെതന്നെ മടങ്ങിവരുമ്പോഴും."



കൊടുമുടി കയറിയശേഷം സൗത്ത്കോളിലേക്കു മടങ്ങുന്നു

## കീർത്തിയുടെ യാതന

എവറസ്റ്റിൽനിന്നു മടങ്ങിയതിനെത്തുടർന്നുള്ള മാസങ്ങൾ അന്ധാളിപ്പുളവാക്കി. ആദ്യത്തെ ഒരാഴ്ച ദൽഹിയിൽ ഉണ്ടായ അനുഭവം ശരിക്കും ഭയങ്കരമായിരുന്നു. 18 മണിക്കൂർ നീണ്ടുനിൽക്കുന്ന പരിപാടിയാണ് എനിക്കെന്നും. എന്നെ വി വി ഐ പികൾക്ക് പരിചയപ്പെടുത്തലുകളുംതുടർന്നു പത്രസമ്മേളനവും പ്രസംഗങ്ങളും അഭിമുഖങ്ങളും അങ്ങനെ ഓരോന്ന്.

IMF-ൻെറ സ്വർണമെഡൽ എനിക്കു ലഭിച്ചു. പർവതാരോഹണത്തിലെ മികവിനുള്ളതായിരുന്നു അത്. തുടർന്ന് എനിക്കോർമിക്കാനാവാത്തത്ര പ്രശംസകളും അവാർഡുകളും ലഭിച്ചു. പത്മശ്രീയും അർജുന അവാർഡും പിന്നാലെ വന്നു. ഇതെല്ലാം എൻെറ അഹംബോധത്തിന് ഉണർവേകി. പക്ഷേ, സത്യത്തിൽ ഞാൻ നന്നേ തളർന്നു. 24 മണിക്കൂർ തുടർച്ചയായി വിശ്രമം ലഭിക്കുമെങ്കിൽ അതിനുവേണ്ടി എന്തു നൽകാനും ഞാൻ തയ്യാറായിരുന്നു. എനിക്ക് നന്നായൊന്നുറങ്ങണം.

എനിക്ക് ലഭിച്ച പ്രശസ്തിയിലും നേട്ടങ്ങളിലും ഞാൻ സന്തോഷിച്ചില്ലെന്നല്ല. പക്ഷേ, സത്യത്തിൽ എൻെറ ഏറ്റവും വലിയ ആഗ്രഹം മാതാപിതാക്കളോടും സഹോദരീസഹോദരന്മാരോടും ഗ്രാമീണരായ കൂട്ടുകാരോടും ഒപ്പം നാകുരിയിൽ കഴിയാനായിരുന്നു.

ജൂണിലെ ഒരു വരണ്ട ദിനത്തിൽ ഞാൻ ദൽഹിയിൽനിന്നും തിരിച്ചു. എട്ടു മണിക്കൂർ യാത്രചെയ്തപ്പോൾ ഋഷികേശിൽ എത്തി. കാർ കുന്നിൻ ചരിവിലൂടെ നീങ്ങുമ്പോൾ മഴ ചാറാൻ തുടങ്ങി. പക്ഷേ, മഴയെ വകവയ്ക്കാതെ സ്ത്രീകളും പുരുഷന്മാരും വഴിയോരത്ത് കാത്തുനിന്നു

— അവരുടെ ഭാഷയിൽ ഗഡ്വാളിനും ഭാരതത്തിന് മൊത്തമായും ഐശ്വര്യംകൊണ്ടുവന്ന അവരുടെ മകളെ സ്വീകരിക്കാൻ! സ്വാഗതകമാനങ്ങൾ ഉയർന്നിരുന്നു. ഞാൻ കുറെ വൈകിയാണ് എത്തിയത്. ഞാനവരുടെ അനുഗ്രഹാശിസ്സുകൾ ഏറ്റുവാങ്ങി. അവിടെനിന്നും ജില്ലാതിർത്തിയിലെത്തുമ്പോൾ അനേകം മണിക്കൂർ എനിക്കുവേണ്ടി കാത്തുനിന്ന ജനക്കൂട്ടത്തെ കണ്ടു. രാത്രി ഒമ്പതുമണിക്ക് ഞാൻ ഗ്രാമത്തിലെത്തി. മഴയെ തീരെ വകവയ്ക്കാതെ ഗ്രാമം മുഴുവൻ എന്നെ സ്വീകരിക്കാനായി കാത്തുനിൽക്കുകയായിരുന്നു. ചെണ്ടകൾ കൊട്ടിയും കുഴൽവിളിച്ചും ആർപ്പുവിളിച്ചും മന്ത്രങ്ങൾ ജപിച്ചും അവർ തങ്ങളുടെ സ്നേഹവാത്സല്യങ്ങൾ എന്റെ മേൽ കോരിച്ചൊരിഞ്ഞു. ഓരോരുത്തരും എന്നെ മാലയണിയിക്കാൻ ആഗ്രഹിച്ചു.

ജനക്കൂട്ടത്തിനിടയിലൂടെ തിക്കിത്തിരക്കി നടന്ന് ഞാൻ രണ്ടു മുഖങ്ങൾ തേടി. പൊടുന്നനെ ഞാനവരെ കണ്ടു. എന്റെ അച്ഛനും അമ്മയും. ചെറിയൊരു കുടിലിന്റെ കീഴെ അവർ ശാന്തരായി നില്ക്കുകയായിരുന്നു. പക്ഷേ, ഇരുവരും വളരെ പ്രയാസപ്പെടുന്നതുപോലെ തോന്നി.

ഞാൻ ഓടിയണഞ്ഞ് എന്റെ അമ്മയുടെ കൈകളിലേക്കു വീണു. അമ്മയും ഞാനും കെട്ടിപ്പുണർന്ന് പൊട്ടിക്കരഞ്ഞു. കരഞ്ഞുകൊണ്ട് അമ്മയുടെ ചുമലിന് മുകളിലൂടെ ഞാൻ അച്ഛനെ നോക്കി. അച്ഛനും കരയുകയായിരുന്നു. അവിശ്വാസത്തോടെ എന്നെ നോക്കുകയും!

## സ്വപ്നങ്ങൾ യാഥാർത്ഥ്യമാകുന്നു

ജൂലൈ 11-നു ടിസ്കോയുടെ (TISCO) അധ്യക്ഷൻ മി. മോഡിക്ക് ഞാൻ എവറസ്റ്റിൽ ഉയർത്തിയ ടിസ്കോ പതാക സമ്മാനിച്ചു. എന്നെ 'സാഹസികപരിപാടി'കളുടെ മാനേജരായി ഉയർത്തിയിരിക്കുന്നതായും മേലിൽ ടാറ്റാ യൂത്ത് അഡ്വഞ്ചർ സെൻററിന്റെ ജംഷഡ്പൂരിലെ മുഴുവൻ പ്രവർത്തനങ്ങളുടെയും ചുമതല എനിക്കായിരിക്കുമെന്നും മി. മോഡി പറഞ്ഞു. വാസ്തവത്തിൽ മി. മോഡിയുടെ പ്രോത്സാഹനം ഒന്നുകൊണ്ടുമാത്രമാണു ഞാനും എന്നെപ്പോലെ പലരും സാഹസിക യത്നങ്ങളിലും കളികളിലും തങ്ങളുടെ ഇച്ഛയ്ക്കൊത്തവിധം മുന്നോട്ട് പോയതും നേട്ടങ്ങൾ ഉണ്ടാക്കിയതും.

വളരെ കുറച്ച് ആളുകൾക്കേ തങ്ങളുടെ സ്വപ്നം സഫലമായിക്കാണാൻ കഴിയാറുള്ളു. എന്നെ സംബന്ധിച്ചിടത്തോളം ഞാനാഗ്രഹിച്ചതും ആഗ്രഹിക്കാൻപോലും കഴിയാത്തതുമായ പലതും നേടാൻ കഴിഞ്ഞു. മലകയറ്റം എന്റെ രക്തത്തിൽ അലിഞ്ഞുചേർന്നതാണ്. എവറസ്റ്റുകയറുന്നതിനു തൊട്ടുമുമ്പുള്ള 3 വർഷങ്ങളിൽ ഞാൻ കയറിയിടത്തോളം മറ്റാരും കയറിയിട്ടില്ലെന്ന് എനിക്കറിയാം. അതുകൊണ്ട് 1984-ലെ എന്റെ ആദ്യത്തെ എവറസ്റ്റ് പര്യവേക്ഷണം വിജയകരമായി. 1986-ൽ ഞാൻ യൂറോപ്പിലെ ഏറ്റവും ഉയരംകൂടിയ മൗണ്ട് ബ്ലാങ്കിൽ കയറി. പിന്നീട്, പുതിയ സാങ്കേതികത്വങ്ങളിൽ വൈദഗ്ധ്യം നേടിയവരോടൊപ്പം, 4 ആൽപ്പൈൻ രാഷ്ട്രങ്ങളിലും പർവതാരോഹണം നടത്തി.

കുട്ടികളൊന്നിച്ച് കഴിയാൻ ഞാനേറെ ഇഷ്ടപ്പെടുന്നു. ഇപ്പോൾ യുവതലമുറയെ പർവതാരോഹണം സംബന്ധിച്ച കാര്യങ്ങൾ പഠിപ്പി

ക്കുന്നതിന് എനിക്ക് വേണ്ട പ്രതിഫലം കിട്ടുന്നുണ്ട്.

പെൺകുട്ടികളുടെ കാര്യത്തിൽ ഞാൻ കൂടുതൽ ശ്രദ്ധ പതിപ്പിക്കുന്നു. കാരണം ഇന്ത്യയിൽ പെൺകുട്ടികളെ ഇത്തരം കാര്യങ്ങളിൽനിന്നും ഒഴിച്ചുനിർത്തുകയോ അവരെ അവഗണിക്കുകയോ ചെയ്യുന്നെന്ന് എനിക്കു തോന്നിയിട്ടുണ്ട്. അപകടകരമായി ജീവിക്കുന്നതിലെ രസം ആൺകുട്ടികളെപ്പോലെ പെൺകുട്ടികൾക്കും ലഭിക്കേണ്ടതുണ്ട്. കാരണം, അതവരുടെ ധൈര്യത്തെയും ഉത്സാഹത്തെയും വർധിപ്പിക്കും.



സ്ട്രിയയിൽ പാറ കയറിയപ്പോൾ

വളരെയേറെ പ്രശസ്തവ്യക്തികളെ ഞാൻ കണ്ടു. അവരിൽ എന്നെ ഏറെ ആകർഷിച്ച രണ്ടു വ്യക്തികൾ ഇന്ദിരാഗാന്ധിയും ഷെർപ്പാ ടെൻസിംഗ് നോർഗേയുമാണ്.

എവറസ്റ്റിൽനിന്ന് മടങ്ങിവന്ന് ഇന്ദിരാഗാന്ധിയെ കണ്ടപ്പോൾ അവർ പറഞ്ഞു 'നമുക്ക് നൂറുകണക്കിന് ബചേന്ദ്രിമാരുണ്ടാവണം.' ഗ്രാമവാസികളായ പെൺകുട്ടികളുടെ അടുത്തേക്ക് ഇറങ്ങിച്ചെല്ലണമെന്നവർ എന്നെ ഉൽബോധിപ്പിച്ചു.

എവറസ്റ്റാരോഹണം എന്റെ ഏറ്റവും വലിയ ആഗ്രഹം പൂർത്തീകരിച്ചു. ഒപ്പം എനിക്ക് വേണ്ടതെല്ലാം നല്കി. ഇനി ഒന്നും എനിക്കാവശ്യപ്പെടാനില്ല.

ഇന്ദിരാഗാന്ധിയോടൊപ്പം



ലോട്സെയുടെ ദൃശ്യം

Printed at Shagun Offset, Mohammad Pur, New Delhi-66

